# സാധാരണ ക്രിസ്തീയ ധൎമ്മ.

ലോകനിയന്താവായ ദൈവം തന്റെ അളവററസ്നേഹം മൂലം ഇക്കാണായ സകല ചരാചരവൎഗ്ഗങ്ങളേയും സൃഷ്ടിക്കയും ഓരൊ വൎഗ്ഗങ്ങൾക്കും സ്വഭാവജന്യമായ ഓരൊ ഗുണങ്ങളെ നൽകുകയും തദനുസരണം തങ്ങൾക്കുള്ള ചുമതലകളെ ഓരോന്നും നിവൃത്തിക്കണമെന്നു താൻ ആവശ്യപ്പെടുകയും ചെയ്യുന്നതായി നാം സമ്മതിക്കേണ്ടിയിരിക്കുന്നു.

എന്തെന്നാൽ സൃഷ്ടികളെ ഓരോന്നായി പരിശോധിച്ചു നോക്കുന്ന പക്ഷം ഓരോരൊ സൃഷ്ടിയിലും ഓരൊ പ്രത്യേക ഗുണങ്ങളും തദനുസരണമായ പ്രവൃത്തികളും ഉള്ളതായി കാണാവുന്നതു മാത്രമല്ല അപ്രകാരം ഉണ്ടാകേണ്ടതു ആവശ്യം തന്നെ എന്നും അറിയാവുന്നതാണു. സൃഷ്ടികളിൽ ഓരൊന്നും സൎവ്വഗുണ സമ്പൂൎണ്ണമായിരുന്നാൽ ഇപ്പോൾ കാണുന്ന അനവധി സൃഷ്ടികൾ അനാവശ്യമെന്നും വന്നുപോയേനെ. ഇതു സൎവ്വശക്തനും സൎവ്വജ്ഞനും പരിശുദ്ധനുമായ ഒരു ദൈവപക്ഷത്തിൽനിന്നു വന്നുകൂടാവുന്നതല്ല. അതിനാൽ സൎവ്വഗുണസമ്പൂൎണ്ണനായ ഒരു ദൈവമുണ്ടെന്നും ഇക്കാണായ സൎവ്വവും തന്റെ സൃഷ്ടികളാണെന്നും വിശ്വസിക്കുന്ന ഒരുത്തൻ ഇവ എല്ലാം ആവശ്യമെന്നും പ്രത്യേക ഗുണങ്ങളോടു കൂടിയവയെന്നും ഏററുപറയേണ്ടിയിരിക്കുന്നു.

വീണ്ടും ഇങ്ങനെ അന്യോന്യവ്യത്യാസമുള്ള പലതരഗുണങ്ങളോടും പ്രവൃത്തികളോടും കൂടിയിരിക്കുന്ന ജീവികളെല്ലാം ഒരെ അവസ്ഥയിലും പദവിയിലും, അധികാരത്തിലും ഇരിക്കുന്നവയല്ലാ എന്നും നിഷ്പ്രയാസം നമുക്കു ഗ്രഹിക്കാവുന്നതാണു. എങ്ങനെയെന്നാൽ അല്പപ്രാണികളായ തവളകൾ, ഒച്ചുകൾ, മുതലായവ, ക്രൂരജന്തുക്കളായ സൎപ്പാദികളെയും, കുയിൽ, പ്രാവു ആദിയായ പക്ഷികൾ ഗരുഡൻ, കഴുകൻ മുതലായവയേയും ബ്രഹ്മാണ്ഡജന്തുക്കളായ കരിവരന്മാർ, വൃഷഭങ്ങൾ മുതലായവ, സിംഹവ്യാഘ്രാദികളേയും ഭയപ്പെടുന്നതായും കീഴ്പ്പെടുന്നതായും ആചാരോപചാരങ്ങൾ ചെയ്യുന്നതായും കാണുന്നു. എന്നാൽ സൎവ്വജന്തുനിവഹങ്ങളും മനുഷ്യനെ ഭയപ്പെടുകയും ശങ്കിക്കയും ചെയ്യുന്നു. മനുഷ്യനൊ ആദ്യന്തമില്ലാത്തവനും സൎവ്വസൃഷ്ടിസ്ഥിതിസംഹാര കൎത്താവും ആയ ദൈവത്തെ അല്ലാതെ മററു യാതൊന്നിനെയും ഭയപ്പെടുകയൊ, കീഴ്പ്പെടുകയൊ ചെയ്യേണ്ടതായിട്ടില്ല. ഇങ്ങിനെ ഏതിൽ നോക്കിയാലും ഓരൊ ക്രമങ്ങളും സ്വഭാവങ്ങളും ഉള്ളതായി പ്രത്യക്ഷപ്പെടുന്നതാണു.

ഇനിയും നമുക്കു ആലോചിപ്പാനുള്ളതു ഇപ്രകാരം പദവിവ്യത്യാസങ്ങളോടു കൂടിയിരിക്കുന്ന ഓരൊ ജീവികൾക്കുമുള്ള ബഹുമാനോപചാരങ്ങളെ ഏതുപ്രകാരമാകുന്നു അവ കാത്തുകൊള്ളുന്നതു എന്നാണു. ഇതിനെ സംബന്ധിച്ചു വിചാരിച്ചാൽ എല്ലാം ഓരോന്നിനും ഉള്ള ഗുണങ്ങൾക്കും പദവിയ്ക്കും അനുസരണമായി പ്രവൃത്തിക്കുന്നതുമൂലമത്രെ എന്നും വെളിപ്പെടുന്നതാണു. സിംഹം, മാൻപെടയെപോലയൊ, വ്യാഘ്രം, അജത്തെപ്പോലയൊ കഴുകൻ പ്രാവിനെപോലയൊ വൎത്തിക്കുന്നതായാൽ അവയ്ക്കുള്ള ഭക്തിബഹുമാനങ്ങൾ ലഭ്യമാകുന്നതല്ല. ഇങ്ങനെ പൎയ്യാലോചിക്കുന്നതായാൽ ഏതവസ്ഥയിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന ജീവിയും തങ്ങളുടെ അവസ്ഥാനുസരണമായ കൃത്യങ്ങളെ നിറവേററാതിരുന്നാൽ തങ്ങൾക്കു സിദ്ധിക്കേണ്ട ബഹുമാനങ്ങളെയും പ്രാപിക്കുന്നതല്ലനുള്ളതു തൎക്കമററവിഷയമാണു.

ഇതുപോലെ എന്നു മാത്രമല്ല ഇതിൽ ഉപരിയായും നമ്മുടെ പ്രതിപാദവിഷയമായ മനുഷ്യപക്ഷത്തിലും ഇവകൾ സ്പഷ്ടമായി കാണാവുന്നതാണു. ശരീരാത്മദേഹികളോടുകൂടിയും വിവേചനാശക്തിയോടു കൂടിയും ദൈവമൊഴികെ സകലത്തിന്മേലും അധികാരി ആയും ഇതരസൃഷ്ടികളെ അപേക്ഷിച്ചു പ്രത്യേക ബഹുമാനാചാരങ്ങൾക്കു അൎഹൻ എന്നുള്ള നിലയിൽ സൎവ്വശക്തന്റെ സ്വരൂപത്തിലും സദൃശത്തിലും തന്റെ തൃക്കൈകൾകൊണ്ടുതന്നെ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യൻ, തന്റെ പദവിക്കനുരൂപമായ വിധത്തിൽ തന്റെ സ്രഷ്ടാവിനോടും സമസൃഷ്ടങ്ങളോടും അനുവൎത്തിക്കാതിരിക്കുന്നതായാൽ പ്രകൃത്യാ അവനു ലഭ്യമാകേണ്ടതായ

അവസ്ഥകൾക്കും അവൻ പാത്രവാനായിത്തീരുന്നതല്ല. ഉദാഹരണമായി ആദ്ധ്യ മനുഷ്യരായ ആദാം ഹാവാ എന്നിവരെ തന്നെ നോക്കുന്നതായാലും ഈ വാസ്തുവം വെളിപ്പെടുന്നതാണ. സാക്ഷാൽ അവർ അനുസരിക്കേണ്ട ദൈവകല്പനയെ മറന്നു നീചനായ സാത്താന്റെ ആലോചനയ്ക്കു ചെവി കൊടുത്തു വിലക്കപ്പെട്ട കനിയിൽ നിന്ന പറിച്ചു ഭക്ഷിക്കയാൽ അവസ്ഥാനുസരണം പ്രവൃത്തിച്ചില്ലന്നുള്ള കുററത്തിന്മേൽ തങ്ങൾക്കുള്ള ബഹുമാനത്തിൽനിന്ന ദൂരീകരിക്കപ്പെട്ടു പിഴച്ചുപോയ മാലാഖമാർക്കും ഇതുതന്നെ ഭവിച്ചതായി നാം അറിയുന്നു. (യൂദാ- ൬) ലൌകീകപ്രകാരം നോക്കുന്നതായാലും ഓരോരുത്തർ തങ്ങൾക്കുള്ള പദവിക്കുതക്കവണ്ണം പ്രവൃത്തിക്കാതെയിരിക്കുമ്പോൾ വാസ്തവത്തിൽ ധനം കൊണ്ടൊ ജ്ഞാനം കൊണ്ടൊ ഉദ്യോഗം കൊണ്ടൊ അവർക്കുള്ള ഉന്നതസ്ഥിതിയെ മററുള്ളവർ അഗണ്യമാക്കിക്കൊണ്ടു ബഹുമാനിക്കാതെ ഇരിക്കുന്നു. ഇങ്ങനെയുള്ളവർ ദുഃഖത്തോടും ലജ്ജയോടും കൂടി തങ്ങളുടെ ജീവിതകാലത്തെ കഴിച്ചുകൂട്ടേണ്ടിയും വരുന്നു. ഇതിന്റെ കാരണമെന്തെന്ന നോക്കുന്നതായാൽ ഓരോരുത്തരും തങ്ങൾക്കു ജനനാൽ സിദ്ധമായിരിക്കുന്ന അവസ്ഥയ്ക്കു അനുസരണമായി തങ്ങളെയും തങ്ങളുടെ കത്തവ്യകമ്മങ്ങളെയും അറിയായ്കയാലൊ, അറിയേണ്ടും പ്രകാരം അറിയായ്കയാലൊ വന്നുകൂടുന്ന ഭവിഷ്യമത്രെ എന്ന വേഗത്തിൽ മനസ്സിലാക്കാവുന്നതാകുന്നു.

എന്നാൽ പൊതുവെ മനുഷ്യവഗ്ഗത്തെ പററി പറയുമ്പോൾ അധികഭാഗവും ഇവയെ അറിയാതെതന്നെ ഇരിക്കുന്നു. ഇതു എത്രയൊ പരിതാപകരമായ ഒരവസ്ഥയെന്നോക്കുക. മനുഷ്യൻ തന്റെ സൃഷ്ടിസമയത്തു തന്നിൽ ചെയ്യപ്പെട്ടതായ ബഹുമാനങ്ങളെ ഓക്കുന്നില്ല. തന്നെ ആക്കിവെച്ചിരിക്കുന്ന സ്ഥിതിയെ അറിയുന്നില്ല. തനിക്കായി കാക്കപ്പെട്ടിരിക്കുന്ന അനന്തഭാഗ്യങ്ങളെ പററി ചിന്തിക്കുന്നതുമില്ല. കാരുണ്യവാനായ അവന്റെ ഉടയവനെ ഓക്കുന്നില്ല. തന്റെ സമസൃഷ്ടങ്ങളോടു യോഗ്യമായി വത്തിക്കുന്നില്ല. തന്നിമിത്തം സന്തോഷസമാധാനങ്ങൾ അവനിൽ ഇല്ലാതെ പോകുന്നു. ദുഃഖവും വ്യാകുലതയും അവനെ മൂടികളയുന്നു. ആദാമിനു ഭവിച്ചപ്രകാരം സ്വഭാവത്താൽ അവനു കീഴ്പ്പെട്ടിരിക്കേണ്ട പക്ഷിമൃഗാദികൾ അവന്റെ വരുതിയിൽ നിന്ന വിട്ടുപോകുന്നു. അവന്റെ ഉപയോഗത്തിന്നായി സൃഷ്ടിക്കപ്പെട്ടിരിക്കുന്ന ഭൂമി നല്ലവിളവുകളെ ശരിയായി അവനു കൊടുക്കുന്നില്ല. ഹാ! എത്രയൊ ദുഃഖാവഹമായ അവസ്ഥ. മനുഷ്യൻ തന്നെത്തന്നെ അറിയായ്കയാലും തന്റെ കത്തവ്യകമ്മങ്ങളെ അറിയായ്കയാലും ഇഹവും പരവും അവനു വിരോധമായിരിക്കുന്നു.

ഇങ്ങനെ പൊതുവെ ബാധകമായ ഈ കാൎയ്യം സത്യക്രിസ്ത്യാനി എന്ന ശ്രേഷ്ഠമായ പദവിയിൽ ദത്തമായി എത്തിയിരിക്കുന്ന ഓരോരുത്തരെ സംബന്ധിച്ചു പറയുമ്പോൾ എന്തു മാത്രം ബാധകമാണെന്നും ഇതരജാതികളെയും മതങ്ങളെയും അതിശയിച്ചു തങ്ങൾക്കുള്ള അവസ്ഥ എന്തെല്ലാമെന്നും തന്മൂലം തങ്ങൾ പ്രവൃത്തിക്കേണ്ടതു എങ്ങനെയെന്നും വിചാരിപ്പാൻ തങ്ങൾക്കുള്ള കടമ എത്രമാത്രമെന്നു വിവരിച്ചു പറയേണ്ട ആവശ്യം ഇല്ലല്ലൊ. ഇല്ലായ്മയിൽ നിന്ന തന്റെ സ്നേഹത്താൽ തങ്ങൾ സൃഷ്ടിക്കപ്പെട്ടു, എന്നും തങ്ങളുടെ വീഴ്ചയുടെശേഷം തന്റെ സ്നേഹാധിക്യം നിമിത്തം ഉദ്ധരിക്കപ്പെട്ടു എന്നും പുത്രസ്വീകാരത്താൽ സ്വൎഗ്ഗീയ സമ്പാദ്യങ്ങൾക്കും അളവററ സൌഭാഗ്യങ്ങൾക്കും, ഓഹരിക്കാരായി തീൎന്നിരിക്കുന്ന എന്നും, അവർ അറിയാതിരിക്കുന്നതു എത്രയൊ ശോചനീയമായ അവസ്ഥ. ഇന്നു എത്രയൊ ക്രിസ്ത്യാനികൾ, തങ്ങൾ ക്രിസ്തീയഅംഗങ്ങൾ എന്നവിചാരിക്കുന്നില്ലെന്നു മാത്രമല്ല. മനുഷ്യവഗ്ഗത്തിൽപ്പെട്ടവർ എന്നുള്ളതിനെതന്നെയും അഗണ്യമായി വിചാരിക്കുന്നുവൊ എന്ന തോന്നുമാറ് പൈശാചികത്തിലും ലൌകീകത്തിലും ജഡമയത്തിലും മുഴുകിയിരിക്കുന്നു. ബുദ്ധിശക്തിയൊ കാൎയ്യബോധമൊ ഇല്ലാത്ത സൂൎയ്യ ചന്ദ്ര നക്ഷത്രാദികളും, കാററും കടലും മൃഗങ്ങളും പക്ഷികളും തങ്ങളുടെ ഉടയവന്റെ ഹിതാനുവത്തികളായിരിക്കുന്നു. തന്റെ സ്വരൂപസാദൃശ്യങ്ങളോടുകൂടിയ മനുഷ്യൻ തന്നെ അറിയുന്നില്ല. (എശാ: ൧- ൩) സമസൃഷ്ടങ്ങളോടു യോഗ്യമായി വത്തിക്കുന്നതുമില്ല. അതിനാൽ തങ്ങളെയും തങ്ങളുടെ കത്തവ്യകമ്മങ്ങളെയും ആരാഞ്ഞു അറിയേണ്ട കാലം എത്രയും അതിക്രമിച്ചിരിക്കുന്നു എന്നുള്ള

ബോധം നമുക്കു ഇപ്പോഴെങ്കിലും ഉണ്ടായി എങ്കിൽ വിശുദ്ധ വേദത്തിൽ നിന്നു തന്നെ സാധാരണ ക്രിസ്തീയധൎമ്മങ്ങൾ ഏവയെല്ലാമെന്നു സംക്ഷിപ്തമായി നിരൂപണം ചെയ്യാം.

ഇതിനെ നാലു ഭാഗങ്ങളായി വിശുദ്ധവേദത്തിൽ വിഭജിക്കപ്പെട്ടിരിക്കുന്നു.

(൧) ആത്മോദ്ദേശ്യക കൃത്യങ്ങൾ. (൨) ഇതരേതരോദ്ദേശ്യക കൃത്യങ്ങൾ.
(൩) ആചാൎയ്യോദ്ദേശ്യകകൃത്യങ്ങൾ. (൪) അന്യജാത്യോദ്ദേശ്യക കൃത്യങ്ങൾ.

### ൧- ആത്മോദ്ദേശ്യകങ്ങൾ.

കൎത്താവിലും, താൻമൂലം സ്വാതന്ത്ര്യപ്പെടുത്തപ്പെട്ടിട്ടുള്ള സ്വാതന്ത്ര്യത്തിലും സ്ഥിരപ്പെട്ടിരിക്കയും, പുതുജീവനിൽ നടക്കുകയും, ആത്മീയ ഫലങ്ങൾ പുറപ്പെടുവിക്കയും ചെയ്ക. പഴയ മനുഷ്യനെ ഉരിഞ്ഞുകളഞ്ഞും, പുതിയ മനുഷ്യനെ ധരിച്ചും, പുറജാതികളെന്നപോലെ നടക്കാതെ, ക്രിസ്ത്യാനികളെന്നപോലെ നടക്കുകയും, കൎത്താവിനെ അനുകരിക്കയും തന്റെ ദൃഷ്ടാന്തങ്ങളെ പിൻതുടരുകയും, ലോകത്തിൽ വിളക്കുകൾ പോലെ പ്രകാശിക്കയും ചെയ്തുകൊണ്ടു കൎത്താവിൽ വസിക്കുക. (൧തെസ്സ, ൩. ൮; ൪: ൧;)

(റോമ- ൬, ൪; ഗലാ: ൫; റോമ- ൧൩, ൧൪; എഫേ: ൪- ൨൨, ൩൨). മേലായുള്ള കാൎയ്യങ്ങളിൽ ചിന്ത വെയ്ക്കുകയും ഭൌമികയായ സകല വികാരങ്ങളേയും പരിത്യജിക്കയും, കൎത്താവായ യേശുവിൻ നാമത്തിൽ സകലവും പ്രവൃത്തിക്കയും (കോലോ, ൩) ഭയത്തോടും വിറയലോടും കൂടെ സ്വന്ത രക്ഷെക്കായി പ്രയത്നിക്കയും ചെയ്ക. (പീലി; ൨, ൧൨) തങ്ങളുടെ സ്ഥിതി എന്തായിരുന്നു എന്നും, ക്രിസ്തുവിനെ കൂടാതെ തങ്ങളുടെ സ്ഥിതി എന്തായിരിക്കുമെന്നും, ക്രിസ്തുവിലുള്ള തങ്ങളുടെ പ്രത്യേക അവകാശങ്ങൾ എന്തെല്ലാമെന്നും, അവയെ ദാനം ചെയ്തതിൽ തന്റെ ജനങ്ങളിൽ ഐകമത്യം ഉണ്ടായിരിക്കേണമെന്നുള്ള തന്റെ ആവശ്യമെന്തെന്നും വിചാരിക്കുക; (എഫെ- ൨) തങ്ങൾ വിശ്വാസത്തിൽ സ്ഥിരമായിരിക്കുന്നുവൊ എന്നു പരിശോധിച്ചു തീൎച്ചപ്പെടുത്തുക. തങ്ങൾ നില്ക്കുന്നു എന്നു വിചാരിക്കുന്നു എങ്കിൽ വീഴാതിരിപ്പാൻ സൂക്ഷിക്കുക; (൨കോറി- ൧൩, ൫; ൧കോറി- ൧൦; ൧൨) ഏക അടിസ്ഥാനത്തിന്മേൽ തങ്ങൾ ഏതുപ്രകാരം പണിയേണ്ടു എന്നു ശ്രദ്ധയായി വിചാരിക്കുക. (൧കോറി ൩- ൧൦) കൎത്താവിന്റെ ദിവസത്തെക്കുറിച്ചുള്ള ചിന്തയോടുകൂടി ജീവിക്ക; (൨പത്രോ- ൩ ൧൧—൧൪) തങ്ങളുടെ സ്വന്ത ജോലികളെ ചെയ്കയും സ്വന്തകൈകളാൽ വേല ചെയ്കയും ചെയ്ക; (൧തെസ്സ. ൪; ൧൧) കൎത്താവിൽ ശക്തിപ്പെടുകയും തന്റെ സൎവ്വായുധവൎഗ്ഗത്തെ എടുക്കുകയും, പ്രാൎത്ഥനയിലും, ജാഗരണത്തിലും, മുടങ്ങാതിരിക്കയും ചെയ്ക; (എഫേ. ൬, ൧൦- ൨൦). ദ്രവ്യാഗ്രഹം കൂടാതെ ആവശ്യങ്ങൾക്കുവേണ്ടി യോഗ്യമായ പ്രവൃത്തികളെ ചെയ്ക; ഒന്നിലും അത്യാഗ്രഹപ്പെടാതെ സകലത്തിലും പ്രാൎത്ഥനയോടും അപേക്ഷയോടും, നന്ദിപൂൎവ്വം തങ്ങളുടെ ആവശ്യങ്ങളെ ദൈവത്തെ അറിയിക്കുക. (ഫീലി, ൪- ൬.) സകല കാൎയ്യങ്ങളിലും സന്തോഷിക്കയും, പ്രാൎത്ഥിക്കയും നന്ദി പറകയു ചെയ്ക; (൧തെസ്സ ൫- ൧൬, ൧൮. ഫിലി: ൩- ൧) സകല നിശ്ചയങ്ങളും ദൈവ ഇഷ്ടത്തിലുള്ള ആശ്രയസമ്മതത്തോടു ചെയ്ക. (യാകോ. ൪; ൧൫) ക്രിസ്തീയ സ്വഭാവത്തിൽ പടിപടിയായി അഭിവൃദ്ധിപ്പെടുകയും, തങ്ങളുടെ കൎത്താവും രക്ഷിതാവുമായ യേശുമ്ശിഹായുടെ അറിവിലും, കരുണയിലും വളരുകയും ചെയ്ക. (൨പത്രോ. ൧. ൫, ൮; ൩- ൧൮).

ദൈവത്തേയും സഹോദരന്മാരെയും വത്സരേയും എല്ലാ മനുഷ്യരേയും സ്നേഹിക്ക. (൧യോഹ. ൩, ൧൧- ൧൮; ൪- ൧൧; ൧തെസ്സ, ൩, ൧൨- ൧കൊറി. ൧൩- എബ്രാ: ൧൩: ൧) താഴ്മയുള്ളവരും സ്നേഹിക്കുന്നവരും ക്ഷമിക്കുന്നവരും ഉദാരബുദ്ധികളും, അന്യരെക്കുറിച്ചും അവരുടെ കാൎയ്യങ്ങളെക്കുറിച്ചും വിചാരമുള്ളവരുമായിരിക്ക. (യാകോ, ൪. ൧൦; എഫെ: ൪. ൩൨. ൧പത്രെ. ൪- ൯, ഫീലി: ൨- ൪) തങ്ങളോ

---

ഫുട്ട നോട്ടു- വാക്യങ്ങളെ പ്രത്യേകം വേദപുസ്തകത്തിൽ കണ്ടുപിടിച്ചു ഓരോന്നിന്മേലും ധ്യാനിക്കേണ്ടതാവശ്യം.

ട്ട ഉപദേശിക്കപ്പെട്ടിട്ടുള്ള പാരമ്പൎയ്യങ്ങളെ കാത്തുകൊള്ളുകയും, ആദ്യം കൈക്കൊണ്ടിട്ടുള്ള സുവിശേഷത്തെ ഒഴിച്ചു മററെല്ലാ സുവിശേഷങ്ങളെയും ഉപേക്ഷിക്കയും ചെയ്ക. പലതരമായ ഇതര ഉപദേശങ്ങളാൽ അലയപ്പെടാതിരിക്കുക; തങ്ങൾ ആദ്യമായി പഠിച്ചിട്ടുള്ള വിശ്വാസാചാരങ്ങളിൽനിന്നു അന്യമായവയെ കൊണ്ടുവരുന്ന ഉപദേഷ്ടാക്കളെ കൈക്കൊള്ളാതിരിക്കുക. (൨തെസ്സ. ൨- ൧൫; ഗലാ: ൧ ൮; എബ്രാ: ൧൩. ൯; ൨യോഹ. ൧൦) ആത്മാക്കൾ ദൈവത്തിൽനിന്നുതന്നെയൊ എന്നു വേൎതിരിച്ചറിയുക. (൧യോഹ: ൪; ൧). ഒരിക്കൽ വിശുദ്ധന്മാൎക്കു ഏല്പിക്കപ്പെട്ടിരിക്കുന്ന സത്യേക വിശ്വാസത്തിന്നുവേണ്ടി തീഷ്ണതയോടുകൂടി വാദിക്കുക. (യൂദാ ൩.)

## ൨ ഇതരേതരോദ്ദേശ്യകകൃത്യങ്ങൾ.

തമ്മിൽ തമ്മിൽ സന്തോഷിപ്പിക്കുകയും, സൽപ്രവൃത്തികൾക്കു ഉദ്യമിപ്പിക്കയും, ധൈൎയ്യപ്പെടുത്തുകയും, ശാന്തമായിശാസിക്കുകയും സഹായിക്കുകയും, അറിവും സൽപ്രവൃത്തികളും വൎദ്ധിപ്പിക്കുകയുംചെയ്ക, (൧തെസ്സ. ൪- ൧൧: ൧൮: ൫- ൧൪, റോ. ൧൪- ൧൩; യാക്കൊ- ൪. ൧൧;൫- ൯, കോലൊ ൨, ൧൬; റോ. ൧൩- ൮) ബലഹീനമനസ്സാക്ഷിയോടു യോഗ്യമായ വിധത്തിൽ തങ്ങളുടെ ക്രിസ്തീയ സ്വാതന്ത്ര്യത്തെ ഉപയോഗിക്കുക. ബലഹീനന്മാരെ കൈക്കൊൾക, എന്നാൽ അവരുടെ ബലഹീനതകളെ സംഹിക്കേണ്ടതിനല്ലാതെ സംശയതൎക്കങ്ങൾക്കായിട്ടല്ല. (൧കൊറി: ൮. ൯; റോമ. ൧൪; ൧- ൧൫- ൧,)

തങ്ങളുടെ ആത്മികദാനങ്ങളെ ഓരോരുത്തരും തങ്ങൾക്കു ലഭിച്ചിട്ടുള്ള ക്രിസ്തുവിൻദാനത്തിന്നളവുപോലെ അധോഗതിയിലിരിക്കുന്ന ഏവരുടെയും ഉയൎച്ചയ്ക്കായി താല്പൎയ്യമായി ഉപയോഗിക്കുക; (൧കൊറി. ൧൨- ൭: റോമ. ൧൨; ൩- ൮. എഫെ: ൪- ൭—൧൩; ൧പത്രൊ: ൪- ൧൦, ൧൧) തമ്മിൽ തമ്മിൽ ലോകസംബന്ധമായ ആവശ്യങ്ങൾക്കു സഹായിക്കുക. (൧കോറി: ൧൩- ൧,) സ്വന്തകൂട്ടങ്ങളിൽതന്നെ സമാധാനവും ഐകമത്യവുമുള്ളവരായിരിക്കുക; തമ്മിൽ തമ്മിൽ കീഴ്പ്പെട്ടിരിക്കുക, ദൈവഭയത്തിൽ കുഡുംബസംബന്ധമായും പൊതുസംബന്ധമായുമുള്ള എല്ലാ കാൎയ്യങ്ങളെയും നിവൃത്തിക്കുക, (൧തെസ്സ: ൫, ൧൩- റോമ: ൧൫;൫, ൧കൊറി, ൧-൧൦; എഫെ: ൫. ൨൧- ൩൩;൬. ൧-൯; കോല. ൩. ൧൮മു. ൪. ൧ വ; ൧തിമൊ. ൬. ൧, ൨; തീത്തു. ൨.൯, ൧൦. ൧പത്രോ. ൨. ൧൮; ൩. ൧, ൭) തങ്ങൾ ഒന്നിച്ചുകൂടുന്നതിലും, അനാഥരേയും വിധവമാരേയും, അവരുടെ ഞെരുക്കസമയങ്ങളിൽ ചെന്നുകാണുന്നതിലും വൈമുഖ്യം കാണിക്കാതിരിക്കുക. (എബ്ര. ൧൦. ൨൫; യാക്കൊ. ൧. ൨൭) ഓരൊ ആളുകളെയുള്ള ബഹുമാനംമൂലം അവരുടെ വിശ്വാസത്തെ അനുകരിക്കാതിരിക്കുക, സഭാസംബന്ധമായ സ്ഥാനമാനങ്ങളിൽ അത്യാഗ്രഹം കൂടാതിരിക്കുക; (യാക്കൊ. ൨. ൧; ൩. ൧) അന്യോന്യം കുററങ്ങളെ ഏററുപറയുകയും, പ്രാൎത്ഥിക്കയും, ഭാരങ്ങളെ വഹിക്കുകയും ചെയ്ക. യാക്കോ. ൫. ൧൬; ഗാല. ൬. ൨) അക്രമികളിൽനിന്നും അനുസരണമില്ലാത്തവരിൽ നിന്നും, ഭിന്നത ഉണ്ടാക്കുന്നവരിൽനിന്നും, വേൎതിരിയുകയും, സഭയിൽനിന്നു അന്യായമായ ജീവിതത്തിന്റെ പഴയ പുളിമാവിനെ കഴുകിക്കളകയും, അനുതപിക്കുന്ന കുററക്കാരനോടു ക്ഷമിക്കുകയും, അവനെ ആശ്വസിപ്പിക്കുകയും, തിരിച്ചു കൈക്കൊൾകയും ഒരുത്തനും ദൈവകൃപയിൽ കുറവുള്ളവനാകാതിരിപ്പാൻ സൂക്ഷ്മമായിരിക്കുകയും ചെയ്ക. (൨തെസ്സ. ൩. ൬; ൧കൊറി. ൫. ൭, ൧൩; ൨കൊറി. ൨. ൭; ഗാല. ൬. ൧; റൊമ ൧൬. ൧൭; എബ്ര. ൧൨. ൧൫).

## ൩- ആചാൎയ്യോദ്ദേശ്യകങ്ങൾ.

കൎത്താവിൽ തങ്ങൾക്കു മേലായുള്ളവരെ സ്നേഹത്താൽ അറികയും, അധികമായി ബഹുമാനിക്കയും, അനുസരിക്കയും, കീഴ്പെടുകയും ചെയ്ക. (൧തെസ്സ. ൫. ൧൨; ൧കൊറി. ൧൬. ൧൬; എബ്രാ. ൧൩. ൭, ൧൭;)

അവരെ ക്രിസ്തുവിന്റെ പരിചാരകന്മാരായും ദൈവരഹസ്യങ്ങളുടെ കലവറക്കാരായും കരുതുക, (൧കോറ. ൪. ൧) അവൎക്കുവേണ്ടി പ്രാൎത്ഥിക്കുക, (൧തെസ്സ. ൫. ൨൫; റോമ. ൧൫. ൩൦;) അവരെ സഹായിക്കുക, (ഗാല. ൬. ൬;) അവരിൽനിന്നുള്ള അനുഗ്രഹങ്ങളെ അപ്പോസ്തോലീകാധികാരത്തിൻകീഴവഴക്കത്തിൽ ഉപ

യോഗിക്കുക, (൧കൊറി. ൧൪. ൩൬) രോഗസമയത്തിൽ അവരെ വരുത്തുക. (യാക്കോ. ൫. ൧൪;)

## ൪- അന്യജാത്യോദ്ദേശ്യങ്ങൾ.

ജീവന്റെ വചനങ്ങളെ മാലിന്യം കൂടാതെയും തെറ്റുകൂടാതെയും വെളിപ്പെടുത്തി കാണിക്കുക. (ഫിലി. ൨. ൧൫, ൧൬;)

പുറമെയുള്ളവരുടെ നേരെ യോഗ്യമായും, ബുദ്ധിപൂൎവ്വമായും വൎത്തിക്കുക. (൧തെസ്സ. ൪. ൧൨; കോലോ. ൪. ൫;) എല്ലാ മനുഷ്യരോടും സമാധാനമായിരിക്ക. (എബ്ര. ൧൨. ൧൪,) തങ്ങളുടെ ആശയെ സംബന്ധിച്ചു ചോദിക്കുന്ന ഏവൎക്കും താഴ്മയോടും, ഭയത്തോടും, നല്ല മനസ്സാക്ഷിയോടും കൂടി ഒരു ഉത്തരം കൊടുപ്പാൻ സൎവ്വദാ സന്നദ്ധമായിരിക്കുക. (൧പത്രൊ. ൩. ൧൫, ൧൬) എല്ലാവരോടും നന്മയായുള്ളതിനെ പ്രവൃത്തിക്കുക. ഗാല. ൬, ൧൦; ലൌകികഭരണക്കാൎക്ക അനുസരിച്ചിരിക്ക. (രോമ. ൧൩. ൧; ൧പത്രൊ. ൨. ൧൩, ൧൪; തീത്തു. ൩. ൧)

അകമെയുള്ള വിവാദങ്ങളുടെ തീൎച്ചയ്ക്കായി പുറജാതിന്യായാധിപന്മാരുടെ അടുക്കൽ ബോധിപ്പിക്കാതിരിക്കുക. (൧കോറി. ൬. ൧;) തമ്മിൽ തമ്മിലും എല്ലാവരോടും തിന്മയ്ക്കു തിന്മ പ്രതിപകരം ചെയ്യാതെ സൎവ്വദാ നന്മയായുള്ളതിനെ പ്രവൃത്തിക്കുകയും നന്മയാൽ തിന്മയെ ജയിക്കുകയും ചെയ്ക. (രൊമ. ൧൨. ൨൧; ൧തെസ്സ. ൫. ൧൫) അവിശ്വാസികളോടുകൂടെ ഇണയ്ക്കപ്പെടുകയും അന്ധകാരക്രിയകളോടു സംബന്ധപ്പെടുകയും ചെയ്യാതിരിക്കുക. (൨കൊറ. ൬. ൧൪; എഫെ. ൫. ൧൧) സ്തുതികൾക്കായിട്ടും തങ്ങളുടെ ശരീരങ്ങൾക്കുവേണ്ടിയും നന്മപ്രവൃത്തികൾക്കായിട്ടും സംസൎഗ്ഗത്തിന്നായിട്ടും ഇടവിടാതെ ദൈവസന്നിധിയിലേക്കു അടുത്തുചെന്നു, ആത്മീകബലികളെ അൎപ്പിക്കുന്നവരായ ആചാൎയ്യന്മാർ എന്നപോലെ എല്ലാ കാൎയ്യങ്ങളിലും അന്ധകാരത്തിൽനിന്നു തന്റെ അത്ഭുതകരമായ പ്രകാശത്തിലേക്കു തങ്ങളെ വിളിച്ചവന്റെ ശ്രേഷ്ഠതകളെ വെളിവായി കാണിക്കുക. (എബ്ര. ൧൦. ൨൨; ൧൩. ൧൫, ൧൬; രൊമ. ൧൨. ൧; ൧പത്രോ. ൨. ൯).

ഹാ! വായനക്കാരാ, കാരുണ്യവാനായ കൎത്താവു നിന്നെ ആക്കിവച്ചിരിക്കുന്ന അവസ്ഥയിൽ നിനക്കു ലഭ്യമാകേണ്ട ബഹുമാനാചാരങ്ങളൊ ഉന്നത പദവികളൊ സന്തോഷ സമാധാനങ്ങളൊ അനുഭവമാകേണമെന്നു നീ ആഗ്രഹിക്കുന്നു എങ്കിൽ നിന്റെ സ്രഷ്ടാവിന്റെ ഉദ്ദേശ്യം നിന്നിൽ സഫലീഭവിക്കണമെങ്കിൽ, ആത്മോദ്ദേശ്യങ്ങളും, ഇതരേതരോദ്ദേശ്യങ്ങളും, ആചാൎയ്യോദ്ദേശ്യങ്ങളും, അന്യജാത്യോദ്ദേശ്യങ്ങളുമായി സംക്ഷിപ്തമായി മുൻ വിവരിക്കപ്പെട്ടിരിക്കുന്ന കാൎയ്യങ്ങളെ താല്പൎയ്യമായി വായിച്ചു ഇടവിടാതെ ധ്യാനിക്കുക. സുവൎണ്ണാക്ഷരങ്ങൾപോലെ അവ നിന്റെ ഹൃദയപലകമേൽ കൊത്തപ്പെട്ടിരിക്കട്ടെ. മുത്തുമാലപോലെ ഈ ദൈവീക വചനങ്ങൾ നിന്റെ കഴുത്തിന്നലങ്കാരമായിരിക്കട്ടെ. ഇഹത്തിലും പരത്തിലും ഉള്ള സകല സന്തോഷ സൌഭാഗ്യങ്ങളെയും നേടിത്തരുവാൻ കഴിവുള്ള ഈ വചനങ്ങൾ നിന്റെ ഭക്ഷണമായിരിക്കട്ടെ. അതു നിനക്കു നിന്റെ ഭവനത്തിലും, ഭാൎയ്യയിലും, ജാതിയിലും, അന്യന്മാരിലും, അകമേയും, പുറമെയും, ഉള്ള ഏവരുടെയും മുമ്പാകെ സന്തോഷവും ഇഷ്ടവും കണ്ടെത്തുന്നതാകുന്നു എന്നുള്ള സത്യം നിന്റെ ഹൃദയത്തിൽ പതിയട്ടെ. അവൎണ്ണനീയമായ ഈ വചനങ്ങളുടെ വിലയെ നീ അറിയുന്ന ക്ഷണം നീ അതിൽ ലയിച്ചുപോകാതെ ഇരിപ്പാൻ നിവൃത്തിയില്ല. നീ നിന്റെ കൎത്തവ്യകൎമ്മങ്ങളെ നിവൃത്തിക്കാതെ ഇരുന്ന കാലത്തിൽ നിന്റെ ജീവിതം എത്രയൊ നീചമായിരുന്നു എന്നു സൂക്ഷ്മമായി അറിയണമെങ്കിൽ, ഇവയനുസരിച്ച് പ്രവൃത്തിപ്പാനാരംഭിച്ചുകൊൾക. സാക്ഷാൽ വാഴയെന്നു വിചാരിച്ചു കൂവയുടെ ഫലത്തെ പുറപ്പെടുവിക്കുംപോലെ, സത്യക്രിസ്ത്യാനി പദനത്തിൽ നിത്യരക്ഷയ്ക്കായി വിളിക്കപ്പെട്ടിരിക്കുന്ന നീ മൃഗപ്രായമായി പ്രവൃത്തിക്കുന്നതിന്നൊ, സംസാരിക്കുന്നതിന്നൊ, വിചാരിക്കുന്നതിന്നൊ ഇനിയെങ്കിലും ഇട വരാതിരിക്കതക്കവണ്ണം ഈ വചനം നിനക്കു ബലമുള്ള കോട്ടയായിരിക്കട്ടെ. നിന്റെ കൎത്തവ്യകൎമ്മങ്ങൾ ഇതിനാൽ നിവൃത്തിക്കപ്പെടുകയും തന്മൂലം നിന്റെ ജന്മസാഫല്യം നിനക്കു ഉണ്ടാകയും ചെയ്യട്ടെ.

എ- ജെ- എം- വി.

## വായനക്കാൎക്കു നോട്ടീസ്സ്.

"ഇടവകപ്പത്രിക പത്രാധിപൎക്കു" എന്ന മേൽവിലാസം വെച്ചു വരുന്ന കൂട്ടുകൾ തുറന്നാൽ അധികവും പത്രാധിപൎക്കു സംബന്ധമില്ലാത്ത കാൎയ്യങ്ങളാണു കാണാറുള്ളതു. ദൃഷ്ടാന്തമായി, പുതിയ വരിക്കാരനായി ചേൎത്തു പത്രം കിട്ടണമെന്നും പത്രം നിൎത്തൽ ചെയ്യണമെന്നുള്ള അപേക്ഷകളും, മേൽവിലാസം മാററണമെന്നുള്ള അറിയിപ്പും, പത്രം ശരിയായി കിട്ടുന്നില്ലെന്നുള്ള ആവലാധിയും എന്നുവേണ്ടാ പത്രം സംബന്ധിച്ചുള്ള എല്ലാവക എഴുത്തുകളും പത്രാധിപരുടെ പേർ വച്ചു അയച്ചുവരുന്നതായും ചിലർ ആ പേരിൽതന്നെ മണിഓർഡർ അയച്ചുവരുന്നതായും കാണുന്നു. ഇതിലൊന്നിലും പത്രാധിപൎക്കു സംബന്ധമില്ല. പത്രികയിൽ പ്രസിദ്ധപ്പെടുത്തേണ്ട ലേഖനങ്ങൾ പ്രസംഗങ്ങൾ മുതലായവയും അവയെ സംബന്ധിച്ച വല്ല അറിവും കിട്ടണമെങ്കിൽ അതുമാത്രമല്ലാതെ മററുള്ള സകല ഏൎപ്പാടുകളും മാനേജരുടെ ചുമതലകളാണു. പത്രാധിപൎക്കു സംബന്ധമില്ലാത്ത കാൎയ്യങ്ങൾക്കു പത്രാധിപർ എന്ന മേൽവിലാസം വെച്ചു എഴുതിയയച്ചാൽ മറുപടി പറയുന്നതിനൊ അപേക്ഷയെ സാധിച്ചുതരുന്നതിനൊ പത്രാധിപർ ബാദ്ധ്യസ്ഥനല്ല. പത്രത്തിൽ പ്രസിദ്ധപ്പെടുത്താനുള്ള പ്രസംഗങ്ങളും ലേഖനങ്ങളും ഒഴിച്ചുള്ള എല്ലാ കാൎയ്യങ്ങൾക്കും അയക്കുന്ന എഴുത്തുകൾ ഇടവകപ്പത്രിക മാനേജർ വ. ദി. ശ്രീ. പൌലൂസു റെമ്പാച്ചൻ അവൎകളുടെ മേൽവിലാസത്തിൽ അയക്കണമെന്നു മുമ്പിൽ പല പ്രാവശ്യവും പ്രസ്താവിച്ചിട്ടുള്ളതുപോലെ ഒരിക്കൽകൂടെ വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

ഇ. പ. പ.

---

## ഒരു മരണം

മാകാംകുന്നു ഇടവകയിൽ ചേന്ന തെങ്ങുന്തറയിൽ ബ: അബ്രഹാം കത്തനാർ അവൎകൾ തന്റെ ൬൭-ാമത്തെ വയസ്സു തികയുന്ന ഈ മാസം ൰-ാം൹ ചൊവ്വാഴ്ച ഉഷസ്സിനു കുറഞ്ഞൊരു കാലമായി അദ്ദേഹത്തിനു ബാധിക്കപ്പെട്ടിരുന്ന വാതരോഗത്താൽ പരലോകപ്രാപ്തനായിത്തീൎന്നിരിക്കുന്നു എന്നുള്ള ദുഃഖവാൎത്ത പത്രികവായനക്കാരായ മാന്യന്മാരെ സവിനയം അറിയിച്ചുകൊള്ളുന്നു. അദ്ദേഹത്തിന്റെ ദുസ്സഹമായ ഈ വേർപാടിൽ ടി. കുടുംബത്തിനൊ ഇടവകക്കൊ മാത്രമല്ലാ, യാക്കോബായസമുദായത്തിനു പൊതുവെ ഒരു അപരിഹാൎയ്യമായ നഷ്ടമാണെന്നു അദ്ദേഹത്തോടു സ്വല്പപരിചയത്തിനു ഇടയായിട്ടുള്ളവൎക്കു നിഷ്പ്രയാസേന ഗ്രഹിക്കാവുന്നതാണു. പട്ടക്കാൎക്കു അവശ്യംവേണ്ടതായ മതവൈരാ

ഗ്ര്യം, സദാനിയമപരിജ്ഞാനം, സ്ഥിരോത്സാഹം, ഭാഷാപാണ്ഡിത്യം മുതലായ സൽഗുണങ്ങൾക്കു അദ്ദേഹം ഒരു ദൃഷ്ടാന്തയോഗ്യനായിരുന്നു എന്നുള്ളതു, ദീൎഘകാലം ഞങ്ങൾക്കു അനുഭവിപ്പാൻ ഭാഗ്യം ഇല്ലാതെ പോയി എങ്കിലും, സ്വല്പകാലംകൊണ്ടു ഉണ്ടായിട്ടുള്ളെടത്തോളം, ഞങ്ങളിൽ ശിലാലിഖിതമായിരിക്കുന്നു. വ. ദി. ശ്രീ. ഗീവറുഗീസു റെമ്പാച്ചൻ അവൎകളുടെകീഴിൽ ശിഷ്യപ്പെട്ടിട്ടുള്ളവരിൽവച്ചു പ്രഥമസ്ഥാനം അൎഹിച്ചിരുന്നകൂട്ടത്തിൽ ഒരാൾ ആയിരുന്നതിനാൽ സാമാന്യത്തിൽ അധികം കൃതാൎത്ഥത അവിടുത്തേക്കുണ്ടായിട്ടുള്ളതായി മുൻ ചില അവസരങ്ങളിൽ ഞങ്ങൾക്കു അറിവുണ്ടായിട്ടുള്ളതുകൂടാതെ, ഈ നിഷ്കാപട്യസ്നേഹത്തെ ഞങ്ങളിൽ അനുഭവപ്പെടുത്തുന്നതിനൊ എന്നു തോന്നുമാറു, അദ്ദേഹത്തിന്റെ ശവസംസ്കാരസമയം അവിടുന്നുകൂടി യദൃഛയാ വന്നു സംബന്ധിക്കുന്നതിനു ഇടയായതിൽ ഞങ്ങൾക്കു അത്യധികമായ ചാരിതാൎത്ഥ്യം ഉണ്ടു. മനുഷ്യ ആയുസ്സിന്റെ മദ്ധ്യപതനത്തിൽമാത്രം എത്തിയിരുന്ന ആ വൈദികരത്നം ഇത്രവേഗം നഷ്ടപ്പെട്ടുപോയതിൽവച്ചു ദുഃഖസാഗരത്തിൽ മഗ്നനായിരിക്കുന്ന വയോധികനായ അദ്ദേഹത്തിന്റെ പിതാവിനെയും നിസ്സഹായികളായ കുഡുംബത്തെയും ആശ്വസിപ്പിച്ചു വേണ്ടവിധം പരിപാലിച്ചുകൊണ്ടുപോകുന്നതിനു സൎവ്വശക്തനായ ദൈവത്തോടു പ്രാൎത്ഥിച്ചുകൊണ്ടു ചുരുക്കുന്നു.

എന്നു. സി. പി. സി.

---

## മനഃപ്രാൎത്ഥന.

പള്ളികളിലും സഭകളിലും ക്രിസ്ത്യാനികൾക്കു സംഘമായും ഒററക്കു പ്രാൎത്ഥിപ്പാനുള്ള പ്രാൎത്ഥനകൾ സഭയിൽനിന്നു ഏൎപ്പെടുത്തികൊടുക്കുന്നതു സഭയുടെ സ്ഥാപനംമുതലുള്ള നടപ്പാകുന്നു. സഭയാൽ പ്രാചീനകാലം മുതൽ അംഗീകരിക്കപ്പെട്ടവയും സന്ദൎഭോചിതങ്ങളായി അപ്പപ്പോൾ മേല്പട്ടക്കാരാൽ അനുവദിക്കപ്പെടുന്നവയുമായ പ്രാൎത്ഥനകൾ അല്ലാതെ ഓരോപട്ടക്കാരന്റെയൊ ഉപദേശിയുടെയൊ അന്മേനിയുടെയൊ യുക്തംപോലെയുള്ള സ്വന്തപ്രാൎത്ഥനകൾ പള്ളികളിലും സഭായോഗങ്ങളിലും ഉപയോഗിപ്പാൻ സുറിയാനിസഭയെന്നല്ല പ്രാചീന സഭകളൊന്നും അനുവദിക്കുന്നില്ല. അതുകൊണ്ടു അവനവന്റെ സ്വന്താവശ്യങ്ങളെ രഹസ്യമായി പ്രാൎത്ഥിക്കുന്നതിനു ഞങ്ങൾ വിരോധം പറയുന്നു എന്നാരും വിചാരിക്കരുതു്. ആൎക്കും തങ്ങളുടെ ന്യായമായ ആവശ്യങ്ങളെയും സങ്കടങ്ങളെയും പ്രാൎത്ഥനവഴിയായി കൎത്താവിന്റെ സന്നിധിയിൽ ബോധിപ്പിക്കുന്നതിനു സ്വാതന്ത്ര്യം ഉണ്ടെങ്കിലും അതു രഹസ്യപ്രാൎത്ഥനയിൽ മാത്രമെ അനുവദിച്ചിട്ടുള്ളു. എന്നുമാത്ര

മച്ചു ഇന്നയിന്ന പ്രാർത്ഥനകൾ ഇന്നയിന്ന സമയങ്ങളിൽ കഴിക്കണമെന്നു സഭ നമ്മെ കടപ്പെടുത്തിയിട്ടുണ്ടു. ഇങ്ങനെ കടപ്പെടുത്തിയിരിക്കുന്ന പ്രാർത്ഥനകളെ ഉപേക്ഷിച്ചു അവജ്ഞാപകരമായി തനതു പ്രാർത്ഥനകൊണ്ടു തൃപ്തിപ്പെടുവാനും സഭ നമ്മെ അനുവദിക്കുന്നില്ല.

പ്രാർത്ഥിപ്പാനായിട്ടു അത്യന്തം സാരമേറിയ ഒരു പ്രാർത്ഥന കർത്താവു തന്നെ ശിഷ്യന്മാരെ പഠിപ്പിച്ചു. നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ ഇപ്രകാരം പറവിൻ എന്നു താൻ കല്പിച്ചു. പുസ്തകത്തിൽ പഠിച്ച പ്രാർത്ഥനയ്ക്കു ജീവനില്ലെന്നും ഹൃദയത്തിൽനിന്നു താനെ ഉദിക്കുന്നതിന്നു മാത്രമെ ജീവനുള്ളു എന്നും പറയാറുള്ള യുക്തിയും അന്തർഭാവവും കണ്ടുപിടിക്കാൻ കർത്താവിനു കഴിയാഞ്ഞിട്ടല്ല ശിഷ്യന്മാരെ ഒരു പ്രത്യേക പ്രാർത്ഥന താൻതന്നെ ചൊല്ലികൊടുത്തു പഠിപ്പിച്ചതെന്നു ആരും സമ്മതിക്കും. യോഹന്നാൻ തന്റെ ശിഷ്യന്മാരെ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചു എന്നും കർത്താവും പ്രത്യേകതരത്തിൽ പ്രാർത്ഥന ചൊല്ലികൊടുത്തു പഠിപ്പിച്ചു എന്നും വേദം സ്പഷ്ടമായി കാണിക്കുന്നു. മനഃപ്രാർത്ഥനയുടെ ജീവാവസ്ഥയും എഴുതിപഠിച്ച പ്രാർത്ഥനയുടെ നിർജ്ജീവാവസ്ഥയും പ്രതിവാദിക്കുന്നവരുടെ യുക്തിയെ ഈ ദൃഷ്ടാന്തങ്ങളാൽ കർത്താവും യോഹന്നാൻ മാംദാനായും ഖണ്ഡിക്കുന്നു.

ഇപ്പോൾ നാനാസഭകളിലും നടപ്പുള്ള കുർബ്ബാനതക്സാകളുടെ. അപ്പോസ്തോലന്മാർ കൊടുത്തിട്ടുള്ള ഉത്ഭവം. ഒരു മൂലതക്സായാണെന്നു കുർബ്ബാനക്രമങ്ങളെ പരിശോധിച്ചിട്ടുള്ള പാശ്ചാത്യവിദ്വാന്മാർ എല്ലാവരും സമ്മതിക്കുന്നു. ഇതുകൊണ്ടു പരസ്യാരാധനങ്ങൾക്കു പ്രത്യേകക്രമം അപ്പോസ്തോലന്മാർ തന്നെ ഏൾപ്പെടുത്തിയെന്നും ഓരോരുത്തന്റെ യുക്തത്തിനു വിട്ടുകൊടുത്തില്ലെന്നും തെളിവാകുന്നുണ്ടു.

പരസ്യമായ മനഃപ്രാർത്ഥനകൾ ശക്തിയോടുകൂടെ ആരംഭിച്ചതു ൧൬-ാം നൂറ്റാണ്ടിലെ യൂറോപ്യനവീകരണകർത്താക്കൾ ആയിരുന്നു എന്നു ഒരു വിദ്വാൻ എഴുതിയിരിക്കുന്നു. കാൽവിൻ മുതൽപേരുടെ ഈ പ്രയോഗം മറ്റു ചില നവീകരണതലവന്മാർ ശാസിക്കുന്നതായും കാണുന്നുണ്ടു. നമ്മുടെ പരസ്യാരാധനയിൽ മനഃപ്രാർത്ഥന പ്രവേശിപ്പിപ്പാൻ തുടങ്ങിയതു വെള്ളക്കാരുടെ വരവുമുതൽ ആണല്ലോ. എന്നാൽ ഈ നാട്ടിൽ വന്നിരിക്കുന്ന വെള്ളക്കാർ സി. എം. എസ്. സമൂഹത്തോടു ചേർന്നവരാണു. ഇംഗ്ലീഷുകാരായി നമുക്കു കാണ്മാൻ കിട്ടിയതു ഈ കൂട്ടർ ആകകൊണ്ടു ഇവർ പഠിപ്പിക്കുന്നതും കാണിക്കുന്നതുമെല്ലാം ഇംഗ്ലീഷ് സഭയുടെ ആചാരനടപടികൾ ആണെന്നു നമ്മുടെ ഇടയിൽ സാധാരണ ഒരു മനോഭാവം ഉണ്ടായിട്ടുണ്ടു; എന്നാൽ വാസ്തവത്തിൽ ഇവരു

ടെ നടപടി കണ്ടിട്ടുംകൊണ്ടു അംഗ്ലിയാസഭയുടെ ഉപദേശാചാരസമ്പ്രദായം നിൎണ്ണയപ്പെടുത്തുന്നതു തെററാകുന്നു. പരസ്യാരാധനയിൽ മനഃപ്രാൎത്ഥന ഈ നാട്ടിലെ അംഗ്ലിയാക്കാർ ചൊല്ലികാണിച്ചുകൊടുക്കയാ അതുകണ്ടിട്ടുംകൊണ്ടു ഈ സമ്പ്രദായം നല്ലതാണെന്നു നമ്മിൽ പലരും വിചാരിക്കയും ചെയ്യുന്നതായികാണുന്നു. അതിനാൽ ഈ കാൎയ്യത്തിൽ അംഗ്ലിയാസഭയുടെയും അംഗ്ലിയാസഭയിലെ മഹാന്മാരുടെയും അഭിപ്രായം എന്താണെന്നുതന്നെ ഒന്നുനോക്കാം. ൧൮൬൫ലെ ഇവരുടെ ൩൬-ാം കാനോൻ പ്രകാരവും ക്ലേറിക്കൻ സബ്സ്ക്രിപ്ഷ്യൻ ആക്ടു എന്ന നിയമം ൧൨൨-ാം അദ്ധ്യായപ്രകാരവും പട്ടമേൽക്കുന്നപ്പോൾ ഏററുപറയേണ്ടു ഒരു വാചകം എന്തെന്നാൽ:—"മേല്പറഞ്ഞപുസ്തകത്തിൽ (കൊമൻ പ്രെയർ എന്നു അവരുടെ പള്ളിക്രമപുസ്തകത്തിൽ) ഉള്ള ക്രമങ്ങളും ന്യായമായ മേലധികാരത്തിൽ ആജ്ഞാപിക്കപ്പെടുന്നവയുമല്ലാതെ മററു യാതൊരു ക്രമവും ഞാൻ ഉപയോഗിക്കയില്ല" ഇതുകൊണ്ടു പള്ളിക്രമപുസ്തകത്തിനു പുറമെ യാതൊരു രീതിയും പരസ്യാരാധനയിൽ പ്രയോഗിക്കാൻ പാടില്ലെന്നു പട്ടമേൽക്കുന്ന എല്ലാവരും സത്യം ചെയ്യണമെന്നുള്ളടത്തോളം ആ സഭ ശട്ടംകെട്ടിയിരിക്കുന്നതായി കാണാം. പള്ളിക്രമത്തിൽ ഇല്ലാത്തതായി വല്ലപ്രാൎത്ഥനയും വേണ്ടിവന്നാൽ അതിനു ബിഷോപ്പിൻെറ പ്രത്യേക അനുവാദം വേണമെന്നു കാണുന്നു.

ഹൂക്കർ എന്നപ്രസിദ്ധനായ അംഗ്ലിയാപണ്ഡിതൻ മനഃപ്രാൎത്ഥനയെക്കുറിച്ചു "ദൈവത്തോടു ക്രിസ്ത്യാനിക്കുള്ള ഉത്തമമായ മുറയെ സഹിപ്പാൻ പാടില്ലാത്ത മാതിരിയിൽ വിരൂപപ്പെടുത്തുന്ന അക്രമം" എന്നു എഴുതിയിരിക്കുന്നു. ൧൬൮൧-ൽ ജെറമിടെയിലർ എന്ന അംഗ്ലിയാബിഷോപ്പു രഹസ്യപ്രാൎത്ഥനയിൽ തല്പരന്മാരായി കണ്ടവരെ കഠിനമായി ശാസിച്ചപ്രകാരം കാണുന്നു. "ഇവിടം മുതൽ അംഗ്ലിയാസഭയിൽ മനഃപ്രാൎത്ഥനയെ ഒരു ശാപമായി വിചാരിച്ചുവന്നിരുന്നു" എന്നു ഹെനറിലൂയിസു എന്നൊരു പണ്ഡിതൻ പറയുന്നു. ഇതുപോലെ പല ദൃഷ്ടാന്തങ്ങൾ പറവാനുണ്ടു.

അംഗ്ലിയാസഭക്കാർ എന്നു പറഞ്ഞു ഇവിടങ്ങളിൽ കാണുന്നവരെ ആ സഭയുടെ ഉപദേശാചാരങ്ങളുടെ ദൃഷ്ടാന്തക്കാരായി വിചാരിപ്പാൻ പാടില്ലെന്നു ഇതുകൊണ്ടു കാണാമെല്ലൊ. അപ്പോസ്തോലകാലം മുതൽ നിലനില്ക്കുന്ന പഴയ സഭകളെനോക്കിയാലും പരസ്യാരാധനകളിൽ മനഃപ്രാൎത്ഥനകൾ ഇവരാരും അനുവദിക്കുന്നില്ലെന്നു ധാരാളം കാണാം. ചുരുക്കിപ്പറഞ്ഞാൽ എപ്പിസ്കോപ്പന്മാരുടെ ഭരണത്തിൻ കീഴിരിക്കുന്ന സഭകളെല്ലാം ഐകകണ്ഠ്യേന മനഃപ്രാൎത്ഥനയെ ത്യജിക്കുന്നു. ഈ വക പ്രാൎത്ഥനകൾക്കു അനുക്ര

ലികളായി ആരെങ്കിലും ഉണ്ടെങ്കിൽ മേല്പട്ടവും പട്ടവുമില്ലാതെ തന്നിഷ്ടമായി സഭയുണ്ടാക്കിയിരിക്കുന്ന ഒരുവക മതവിരോധികൾ മാത്രമാകുന്നു. രക്ഷണീയവർഗ്ഗം എന്നൊ ബെഹ്കിസ്റ്റർ എന്നൊ ലണ്ടൻ മിഷ്യൻ എന്നൊ മററൊ പേരിൽ മേല്പട്ടമാകട്ടെ പട്ടമാകട്ടെ അപ്പോസ്തോല കൈവെപ്പാകട്ടെ ഇല്ലാതെ തന്നിഷ്ടമതവും ഉണ്ടാക്കി നടക്കുന്ന പലതരം കൂട്ടർ ശീമയിൽ ഉണ്ടു. ഇവരാണു പരസ്യാരാധനയിൽ മനഃപ്രാർത്ഥന വേണമെന്നു സിദ്ധാന്തം പിടിക്കുന്നവർ. ഈ കൂട്ടരെ സഭയായിട്ടു ആരും സ്വീകരിച്ചിട്ടില്ലാ സ്വീകരിക്കയുമില്ലാ. എങ്കിലും കേരളത്തിൽ വന്നപ്പോൾ അവരെ ശിരസ്സിൽ വച്ചുകൊണ്ടു നടക്കയും അവരുടെ അവമര്യാദകളെ കണ്ടുപഠിച്ചു നടപ്പാക്കയും ചെയ്യാൽ പ്രാചീന സുറിയാനിസഭയെ ഉപദ്രവിക്കാമെന്നു കരുതിയിട്ടുള്ള നവീകരണ ഉപദേഷ്ടാക്കൾ മനഃപ്രാർത്ഥനയെ കാര്യമായി വിചാരിക്കുന്നു എങ്കിൽ അതു അത്ര ആശ്ചര്യമല്ല. അവരെ നാം കണ്ടുപഠിക്കേണ്ടതുമല്ല.



## തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലുള്ള ആംഗ്ലിയാ സഭയുടെ പുതിയ ബിഷോപ്പവർകളുടെ പര്യാലോചനയ്ക്കു.

ഈ സംസ്ഥാനങ്ങളിലുള്ള അംഗ്ലിയാ സഭയ്ക്കു നേതാവായി നിയമിക്കപ്പെട്ടിരിക്കുന്ന റൈററ് റവറണ്ട് ഡൊക്ടർ സി. എച്ച് ഗിൽ ബിഷോപ്പ അവർകൾ ഇവിടെ എത്തി തന്റെ ജോലിയിൽ പ്രവേശിച്ചിട്ടു കുറച്ചു ദിവസമെ ആയിട്ടുള്ളു എങ്കിലും ഈ സ്വല്പകാലത്തെ പരിചയംകൊണ്ടും സുറിയാനിപ്പള്ളികൾ, സിമ്മനാരിമുതലായ സ്ഥാപനങ്ങളെയും മേല്പട്ടക്കാർ, പട്ടക്കാർമുതലായ സുറിയാനി വൈദീകന്മാരെയും സന്ദർശിച്ചപ്പോൾ അദ്ദേഹംകാണിച്ച സന്തോഷാദരവുകളും സംഭാഷണരീതിയുംകൊണ്ടും ഇദ്ദേഹം ഒരുസമാധാനപ്രിയനും സുറിയാനിസഭയും അംഗ്ലിയാസഭയും തമ്മിൽ ഐക്യതയിലും സ്നേഹത്തിലും ഇരിക്കണമെന്നു താല്പര്യമുള്ള ആളുമാണെന്നു അനുമാനിക്കാമെന്നു തോന്നുന്നു. അതിനാൽ അദ്ദേഹത്തിന്റെ ഗാഢമായ പര്യാലോചനയ്ക്കായി തൽക്കാലം ഗൌരവാവഹമായ ഒരു വിഷയം സമർപ്പിക്കുന്നതു അനുചിതമല്ലെന്നു ഞങ്ങൾ വിചാരിക്കുന്നു.

ഈ രാജ്യത്തു സി. എം. എസ് മിഷ്യനറിമാരുടെ പ്രവേശനം സുറിയാനി സഭയെ സംരക്ഷണം ചെയ്കയും ഹിന്തുക്കളുടെ ഉപദ്രവത്തിൽനിന്നു അതിനെ ഉദ്ധരിക്കയും ചെയ്യുന്നതിനു മിഷ്യനറിമാരുടെ സഹകരണം ശക്തിയേറിയ ഒരായുധമായിരിക്കുമെന്നു കഴിഞ്ഞുപോയ റെസിഡെണ്ട് മണ്ട്റൊസായ്പവർകൾക്കുണ്ടായ നല്ല ആലോചനയുടെ ഫലമാകുന്നു. രാജകീയമായും സാമൂഹ്യമായും വൈദികമായും ഈ സമുദായം ആ കാലത്തു അത്യന്തം ശോചനീയമായ ഒരു പതനത്തിൽ ഇരുന്നിരുന്നു. ഇവരെ ഉയർത്തുന്നതിനു ഉൽകൃഷ്ടവിദ്യാഭ്യാസം ആവശ്യമെന്നു അദ്ദേഹത്തിനു തോന്നി. കാലംചെയ്ത പുലിക്കോട്ടു മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്തായാൽ പണിയിക്കപ്പെട്ട പഴയസിമ്മനാരിയിൽ ഉൽകൃഷ്ടവിദ്യാഭ്യാസം നടത്തു

ന്നതിനും സുറിയാനിക്കാരെ സന്മാൎഗ്ഗം ഉപദേശിക്കുന്നതിനും മിഷ്യനറിമാരെ അയയ്ക്കണമെന്ന മണ്ട്രൊസായ്പു ചൎച്ചമിഷ്യനറിസമൂഹത്തോടു അപേക്ഷിക്കയും സമൂഹം ആദ്യം നൊർട്ടൻസായ്പിനെയും, പിന്നാലെ ബെയിലി, ബേക്കർ, ഫെൻ ഇവരേയും ഈ നാട്ടിലേക്കയയ്ക്കയും ചെയ്തു. ഇവരും സുറിയാനിസഭയും വളരെ കാലത്തോളം അന്യോന്യം ഐക്യതയിൽ ഇരുന്നിരുന്നു. സുറിയാനിക്കാർ ഇവരെ പിതാക്കന്മാരെപ്പോലെ വിചാരിക്കയും തങ്ങളുടെ പള്ളികളേയും സിമ്മനാരികളേയും ഇവൎക്കു പ്രസംഗിപ്പാനായിട്ടു തുറന്നുകൊടുക്കയും ചെയ്തു. റോമ്മാമതക്കാരായ പോൎത്തുഗീസുകാർ ആദ്യം വന്നപ്പോൾ സഹോദരന്മാർ എന്നുള്ള വിശ്വാസത്തിന്മേൽ സുറിയാനിക്കാർ അവരെ സ്വീകരിച്ചു എങ്കിലും, അവസാനം അവർ ഉപദ്രവികളായി പരിണമിച്ച ഭയംകൊണ്ടു, മിഷ്യനറിമാരുടെ ആദ്യവരവിലും സുറിയാനിക്കാൎക്കു ചില സംശയങ്ങൾ ഇല്ലാതിരുന്നില്ല. എങ്കിലും ആദ്യമിഷ്യനറിമാർ അവരുടെ മൎയ്യാദകൊണ്ടും ഉറപ്പായ വാഗ്ദത്തങ്ങൾകൊണ്ടും ഈ സംശയം തീൎത്തുകളഞ്ഞു. തങ്ങളെ ഇംഗ്ലാണ്ടിൽനിന്നും അയച്ചതിന്റെ ഉദ്ദേശം പറുങ്കികൾ ചെയ്തതുപോലെ "സുറിയാനിസഭാ കെട്ടിടത്തെ പൊളിച്ചു ആ ഉരുപ്പടികൊണ്ടു തങ്ങളുടെ സ്വന്ത പ്ലാൻ അനുസരിച്ചു വേറൊരു കെട്ടിടം പണിയാനല്ലെന്നു" ഒരു മിഷ്യനറിയും, ഈ സഭയുടെ സ്വാതന്ത്ര്യത്തെയും പ്രത്യേകതയേയും ഇല്ലാതാക്കുന്ന മാററങ്ങൾ വരുത്താനല്ലെന്നു വേറൊരു മിഷ്യനറിയും, വല്ല മാററവും വരുത്തണമെന്നു വിചാരിക്കുന്ന പക്ഷം സുറിയാനി സഭയുടെ ഉപദേശാചാരങ്ങളിൽ അല്ല, ഇടക്കാലത്തു റോമ്മാസഭയിൽനിന്നു നുഴഞ്ഞുകയറിയവയും നീക്കേണ്ടതെന്നു മെത്രാനും സഭയ്ക്കും പൂൎണ്ണ സമ്മതമുള്ളവയുമായ അനാചാരങ്ങളെ മാത്രമെ പാടുള്ളു എന്നു മറെറാരു മിഷ്യനറിയും സുറിയാനിസഭയോടു വാഗ്ദത്തം ചെയ്തപ്പോൾ, ഞങ്ങളുടെ പൂൎവന്മാർ പൂൎണ്ണമായി ഈ വാഗ്ദത്തങ്ങളെ വിശ്വസിക്കയും മിഷ്യനറിമാരെ രക്ഷകൎത്താക്കളായി വിചാരിക്കയും ചെയ്തു. മിഷ്യനറിമാർ ഈ വാഗ്ദത്തത്തിൽനിന്നു പിൻമാറാതിരുന്ന കാലത്തോളം യോജിപ്പിനു ഭംഗം നേരിട്ടില്ല. സുറിയാനി സഭയുടെ ഉപദേശ വിഷയങ്ങളിൽ മിഷ്യനറിമാർ പ്രവേശിക്കയും റോമ്മാ കൈവഴിയല്ലാതെ സുറിയാനിക്കാർ സ്വീകരിച്ചിരുന്ന പ്രാചീന പള്ളിക്രമപുസ്തകങ്ങളിൽ വെട്ടും തിരുത്തും ചെയ്യണമെന്നു ആവശ്യപ്പെടുകയും ചെയ്തപ്പോൾ ഈ ഐക്യത്തിനു ഭംഗം വന്നു.

ഈ പിരിച്ചിലിനെപ്പററിയും അന്നുമുതൽ സുറിയാനിക്കാർ മിഷ്യനറിമാരുടെമേൽ ആരോപിക്കുന്ന കുററങ്ങളെപ്പററിയും അവൎക്കും ചില സമാധാനങ്ങൾ പറവാനുണ്ടായിരിക്കുമെന്നുള്ളതു ഞങ്ങൾ മറന്നുകളയുന്നില്ല. ആരുടെ കുററമായിരുന്നാലും ഞങ്ങളെ സംരക്ഷണ ചെയ്വാൻ വന്നവരെക്കുറിച്ചു ഞങ്ങൾക്കു അവിശ്വാസവും അവരുടെ ഉദ്ദേശങ്ങളെക്കുറിച്ചു ദുരഭിപ്രായവുമാണു ഉണ്ടായിട്ടുള്ളതു.

ചൎച്ചമിഷ്യനറി സമൂഹത്തെയും സുറിയാനി സഭയേയും തമ്മിൽ താരതമ്യപ്പെടുത്തിയാൽ ആനയും ആടുംപോലെയെന്നുള്ള പഴമൊഴിപ്രകാരമല്ല, ആനയും കൊതുകുംപോലെയുള്ള അന്തരമുണ്ടു. ദ്രവ്യപുഷ്ടിയൊ, വിദ്യാഭ്യാസമൊ, ആൾശക്തിയൊ, രാജശക്തിയൊ ഏതുകൊണ്ടു നോക്കിയാലും സി. എം. എസ വളരെ ഉയൎന്നപതനത്തിലും സുറിയാനിസമുദായം തുലോം അഗാധസ്ഥിതിയിലും ഇരിക്കുന്നു. ഇത്ര ശക്തിയേറിയ സമൂഹത്തോടു ഞങ്ങൾമത്സരിച്ചാൽ സി. എം. എസിനു ഒരു കേടു പററാനില്ലെന്നു ആൎക്കും അറിയാം. ഈ ബോധം ഉണ്ടായിരുന്നിട്ടും സുറിയാനിക്കാർ ഈ ബലവാന്മാരുടെ സന്തോഷം സമ്പാദിക്കുവാൻ ശ്രമിക്കാതിരിക്കുന്നതു ആലോചിച്ചാൽ അവൎക്കു ഏററവും കഠിനമായ മനോവേദനയ്ക്കു കാരണമു

ണ്ടായിരിക്കണമെന്നു ന്യായമായ ഒരുഗ്രഹം ജനിക്കും. ഈ മനോവേദനകൾക്കും തൃപ്തിക്കേടിനും പല കാരണങ്ങളുണ്ടെങ്കിലും തൽക്കാലം അവയിൽ ഒന്നു മാത്രമെ ഇവിടെ പറവാൻ വിചാരിക്കുന്നുള്ളു.

സുറിയാനിസഭയുടെ പ്രത്യേകതയ്ക്കും സ്വാതന്ത്ര്യത്തിനും കേടു വരുത്തുകയില്ലെന്നും, സി. എം. എസ കമ്മറ്റിക്കാർതന്നെ സമ്മതിച്ചിട്ടുള്ളതുപോലെ "ഈ സഭയെ അംഗ്ലിയാസഭയോടു ചേൎക്കയൊ പള്ളിക്രമങ്ങളെയും ആരാധനകളെയും സംബന്ധിച്ചു അതിനുള്ള സ്വാതന്ത്ര്യത്തിൽ പ്രവേശിക്കയൊ ചെയ്കയില്ല"എന്നും, ഈ സഭാ കെട്ടിടത്തിന്റെ ഉരുപ്പടികൾകൊണ്ടു വേറൊരു കെട്ടിടം പണികയില്ലെന്നും, ആദ്യകാലത്തു ചെയ്തിരുന്ന വാഗ്ദത്തങ്ങൾ മിഷ്യനരിമാർ ലംഘിച്ചതു ഞങ്ങളുടെ ഒന്നാമത്തെ സങ്കടഹേതുവാകുന്നു. ഇങ്ങനെ സംഭവിച്ചതു സുറിയാനിക്കാരുടെ കുററംകൊണ്ടാണെന്നു മിഷ്യനരിമാരും, അതല്ല മിഷ്യനരിമാരുടെ ധൃതഗതിയും അധികാരം കവിഞ്ഞുള്ള പ്രവൃത്തിയും കൊണ്ടാണെന്നു ഞങ്ങളും പറയും. സി. എം. എസിനോടു സംബന്ധമില്ലാത്ത അംഗ്ലിയാ സഭക്കാരനായ ഒരു പട്ടക്കാരൻ ഇരുഭാഗത്തെ ചരിത്രവും വായിച്ചിട്ടു പറയുന്ന അഭിപ്രായം എന്തെന്നാൽ:—"ഒരു സഭയുടെ പള്ളിക്രമത്തെ ഭേദപ്പെടുത്തുക എന്നതു, ആ സഭയുടെ ന്യായമായ അദ്ധ്യക്ഷന്മാരുടെ സമ്മതത്തോടുകൂടെ തന്നെയായിരുന്നാലും, വളരെ വൈഷമ്യഫലങ്ങളെ ചെയ്യുന്ന ഒരു സംഗതിയാകുന്നു. എന്നാൽ കോട്ടയത്തെ മിഷ്യനരിമാരുടെ നിലയിൽ ഇരിക്കുന്നവർ കേവലം ലോഹ്യത്താൽ മാത്രം ലഭിച്ച സംബന്ധത്താൽ ഒരു സ്വാതന്ത്ര്യസഭയുടെ പള്ളിക്രമത്തെ ഭേദപ്പെടുത്താമെന്നു വിചാരിച്ചതു വിശ്വസിപ്പാൻ പാടില്ലാത്ത തന്നിഷ്ടത്തിന്റെ ഉച്ചമാകുന്നു" പിരിച്ചിലിന്റെ ഹേതു സുറിയാനിക്കാരുടെ പേരിൽ കുററകരമായി ഒരു ഭാഗത്തുനിന്നും ആരോപിക്കുവാൻ എന്തെല്ലാം ന്യായങ്ങൾ ഉണ്ടായിരുന്നാലും മറിച്ചും അഭിപ്രായപ്പെടുവാൻ ന്യായമില്ലാഴികയില്ലെന്നു ഇതുകൊണ്ടു ബോധപ്പെടാം.

അതു എങ്ങിനെയും ഇരിക്കട്ടെ. അനുഭവം വാഗ്ദത്ത ലംഘനമാകുന്നു. എന്തെന്നാൽ സുറിയാനി സഭാംഗങ്ങളിൽ അപ്രധാനമല്ലാത്ത ഒരംശം മാതൃസഭയെ ഉപേക്ഷിച്ചു അംഗ്ലിയാസഭക്കാരായി തീൎന്നിരിക്കുന്നതു ഇന്നു കാണാവുന്ന സംഗതിയാണല്ലൊ. സുറിയാനി സഭാ കെട്ടിടത്തിന്റെ ഉരുപ്പടികൾ ചേൎത്തു വേറൊരു കെട്ടിടം പണികയില്ലെന്നുള്ള വാഗ്ദത്തം ലംഘിച്ചിരിക്കുന്നു എന്നു പറവാൻ സംശയമില്ല. ഇതാണു സുറിയാനിക്കാൎക്കുള്ള ഒന്നാമത്തെ വ്യസനഹേതു. ഇതിൽ വേറൊരു സംഗതികൂടെ ആലോചിപ്പാനുണ്ടു. സുറിയാനിക്കാരും മിഷ്യനരിമാരും തമ്മിൽ പിരിഞ്ഞപ്പോൾ ഉണ്ടായ വാശികൊണ്ടൊ മത്സരംകൊണ്ടൊ കുറെപ്പേരെ തത്സമയം അംഗ്ലിയാ സഭയിലേക്കു ചേൎത്തു എന്നുമാത്രമെ ഉണ്ടായിരുന്നുള്ളു എങ്കിൽ ഇതിനു ഒരുവക ഒഴികഴിവു ചെയ്യാമായിരിക്കാം. ഇപ്പോൾ അംഗ്ലിയാസഭയോടു ചേൎന്നു നില്ക്കുന്ന സുറിയാനിക്കാരെല്ലാം ൧൮൩൬-ൽ ചേൎന്നവരുടെ സന്താനങ്ങൾ മാത്രമാണെങ്കിൽ സമാധാനപ്പെടാമായിരുന്നു. ഞങ്ങളുടെ അറിവും വിശ്വാസവും സൌകൎയ്യം വരുമ്പോൾ ഒക്കെയും സുറിയാനിക്കാരിൽനിന്നു അംഗ്ലിയാ സഭയിലേക്കു ആളുകളെ ചേൎക്കുന്നതിനു സി. എം. എസിന്റെ ഏജണ്ടന്മാർ മൌനമായിരിക്കുന്നില്ലെന്നാകുന്നു. അടുത്ത കാലത്തു അധികം ആളുകൾ ചേരുന്നില്ലെങ്കിൽ അതിന്റെ കാരണം അവരുടെ ഉത്സാഹക്കുറവല്ല, ഞങ്ങളും സ്വന്ത പള്ളിക്കൂടങ്ങളും മററും ഉണ്ടാക്കി ചില തടസ്സങ്ങൾ ചെയ്തുവരുന്നതുകൊണ്ടാണെന്നാണ ഞങ്ങളുടെ ബോധം. രണ്ടുമൂന്നു വൎഷംമുമ്പു ഇണ്ട്യയിലും ഇംഗ്ലാണ്ടിലുമുള്ള ചില വൎത്തമാനപത്രങ്ങളിൽ പ്രൊസലൈററിസം സംബന്ധിച്ചു വാദമുണ്ടായിരുന്നു. ഞങ്ങൾ സുറിയാ

നിക്കാരെ അശേഷം ചേൎക്കുന്നില്ലന്ന മിഷ്യനരിമാരിൽ ചിലർ അന്ന പത്രങ്ങളിൽ പ്രസ്താവിക്കയുണ്ടായി. ഭൂതകാലത്തെ സംബന്ധിച്ചടത്തോളം അവരുടെ പ്രസ്താവന ഞങ്ങൾക്കു തൃപ്തികരമായിരുന്നില്ലെങ്കിലും, ഈ സമ്മതം ഭാവികാലത്തേക്കു ഫലപ്രദമായിരിക്കുമെന്ന ഞങ്ങൾ വിചാരിച്ചിരുന്നു. ഞങ്ങളുടെ ഈ വിചാരം തെറ്റിപ്പോയി എന്ന ഇപ്പോൾ അനുഭവത്താൽ അറിയുന്നതിനാൽ അടുത്ത കാലത്തുണ്ടായ ഒരു സംഭവം പറയാം.

മൂവാററുപുഴ താലൂക്കിൽ വടകരെ സുറിയാനി പള്ളി ഇടവകക്കാരായി പുതുവേലി കരയിലുള്ള രണ്ടു മൂന്ന കുഡുംബക്കാർ നിസ്സാരമായ ഏതൊ കാരണത്താൽ ഇംഗ്ലീഷ സഭയിൽ ചേൎന്നുകളയാമെന്ന നിശ്ചയിച്ച റോമിലി സായ്പു അവൎകളോടു അപേക്ഷിച്ചു. പ്രൊസലൈററിസം സംബന്ധിച്ചു പത്രങ്ങളിൽ വലിയ വാദം നടന്നുകൊണ്ടിരുന്ന കാലമായിരുന്നതുകൊണ്ടു ഇവരെ സ്വീകരിക്കുന്നതു ആക്ഷേപകരമായിതീൎന്നേക്കാമെന്ന സംശയിച്ചിട്ടെന്ന തോന്നുന്നു. അദ്ദേഹം ഈ സംഗതി മിഷ്യനരി കൊൻഫെറൻസ് എന്ന യോഗത്തിൽ ആലോചനാവിഷയമാക്കി. പ്രൊസലൈററിസം എന്ന ആക്ഷേപത്തിന്ന ഇതു പാത്രീഭവിക്കുമെന്ന സംശയിക്കുന്നതിനാൽ ഇവരെ ചേൎക്കരുതെന്ന കൊൻഫെറൻസ് തീരുമാനിച്ചു. (൧൮൦൭ ഫെബ്രുവരിയിലെ ചൎച്ചമിഷ്യനരി ഇൻറലിജെൻസർ ൧൨൯-ാം പുറം നോക്കുക) പരമാൎത്ഥ ഉദ്ദെശത്തിന്മെലൊ വൎത്തമാനപത്രങ്ങളിൽ അന്ന നടന്നുകൊണ്ടിരുന്ന വാദത്തെ ഭയന്നിട്ടൊ എന്തെങ്കിലുമാകട്ടെ, ഈ തീൎച്ച ഉചിതവും സുറിയാനിസഭയ്ക്കു ഒരു സമാധാനവുമായിരുന്നു. ആ കുഡുംബങ്ങളും അന്നത്തെ അപേക്ഷക്കാരും പിന്നീടു പുറമെ സുറിയാനിക്കാരായി നില്ക്കുന്ന എങ്കിലും, അവരിൽ ഒരാൾ ഈയിടെ രോഗിയായി മരിച്ചിരിക്കുന്നു. ഇവനെ ശുശ്രൂഷിപ്പാനും ഇവൻെറ ആത്മാവിൻെറ രക്ഷയെക്കുറിച്ചു ഗുണദോഷിപ്പാനും സുറിയാനി പട്ടക്കാർ പ്രത്യേകം അവൻെറ വീട്ടിൽ പോയി എങ്കിലും അവരുടെ സമ്മതവും അറിവും കൂടാതെ രാത്രി സമയത്തു ഒരു അംഗ്ലിയാ പട്ടക്കാരൻ ആ വീട്ടിൽചെന്ന കൎത്താവിൻെറ അത്താഴം കൊടുക്കയും അവൻെറ മരണശേഷം മൃതശരീരം വളരെ ദൂരെയുള്ള അംഗ്ലിയാ പള്ളിയിൽ കൊണ്ടുപോയി മറവു ചെയ്കയും ചെയ്തിരിക്കുന്നതായി ഞങ്ങൾക്കു ഒരു സ്നേഹിതൻ എഴുതിയയച്ചിരിക്കുന്നു. ഇതു സംഭവിച്ചതു ഡാക്ടർ ഗിൽ ബിഷൊപ്പ കോട്ടയത്തു എത്തുന്നതിന്ന രണ്ടു മൂന്ന ദിവസം മുമ്പു മാത്രമായിരുന്നു.

സുറിയാനിസഭയിൽ ജീവിക്കുന്നവൎക്കു രക്ഷയില്ലെന്നൊ സുറിയാനിക്കാരുടെ കുൎബ്ബാന കൈക്കൊണ്ടാൽ പാപമോചനമില്ലന്നൊ അംഗ്ലിയാസഭ ഉപദേശിക്കുന്നെങ്കിൽ രാത്രികാലത്തു ഒളിച്ചു ചെന്ന ഒരു സുറിയാനിക്കാരന്ന കൎത്താവിൻെറ അത്താഴം കൊടുക്കയും അവനെ പിന്നീടു പരസ്യമായി കൊണ്ടുപോയി സംസ്കാരം ചെയ്കയും ചെയ്യുന്നതു മൎയ്യാദകേടാണെന്ന ഞങ്ങൾ ഒരിക്കലും പറകയില്ല. റൊമ്മാ സഭ പഠിപ്പിക്കുന്നതുപോലെ തങ്ങളുടെ സഭയ്ക്കു പുറമെ രക്ഷയില്ലന്ന അംഗ്ലിയാ സഭ പഠിപ്പിക്കുന്നില്ല. ആ സ്ഥിതിയ്ക്കു സുറിയാനി സഭയാൽ കൊടുപ്പാൻ സാദ്ധ്യമല്ലാത്ത ഒരു രക്ഷ ആ രോഗിയ്ക്കു അംഗ്ലിയാ പാദ്രി കൊടുത്തു എന്ന വിചാരിപ്പാനും പാടില്ല. പ്രൊസലയിററിസം ന്യായമാണെന്ന വാദിക്കയും അന്യോന്യം ഐക്യതയിൽ ഇരിക്കരുതെന്ന പ്രസംഗിക്കയും ഞങ്ങൾ സുറിയാനിക്കാരെ ചേൎക്കുന്നില്ലന്ന പത്രങ്ങളിൽ പറയാതിരിക്കയും ചെയ്തിരുന്നെങ്കിൽ ഞങ്ങൾക്കു ഇതിനെക്കുറിച്ചു സങ്കടവുമില്ല. ഇതുപോലെയുള്ള സംഗതികളിൽ മിഷ്യൻ ഏജണ്ടന്മാൎക്കു ഒരു സമാധാനം പറവാനുണ്ടാകും. അതെന്തെന്ന വെച്ചാൽ:- "ഞങ്ങൾ ഒരുത്തനേയും നിൎബ്ബന്ധിക്കുന്നില്ല, ഞങ്ങളോടു ചേൎന്നതിനാൽ മനസ്സിന്ന സമാധാനമുണ്ടെന്ന ഒരുവൻ വിശ്വസിച്ചുംകൊണ്ടു അപേക്ഷിച്ചാൽ ചേൎക്കാതിരിപ്പാൻ പാടില്ല". ഇതൊരു

ന്യായമായ സമാധാനമായിരിക്കയില്ല. ഒരുവൻ തന്റെ പട്ടക്കാരനോടു വല്ല നിസ്സാരകാരണത്താലും മുഷിഞ്ഞെന്നിരിക്കാം, പള്ളിക്കു കൊടുപ്പാനുള്ള പണം അവനോടു നിർബന്ധിച്ചു വാങ്ങിച്ചെന്നിരിക്കാം. ഇങ്ങനെയുള്ള നിസ്സാരകാരണങ്ങളാൽ മത്സരിച്ചുപോകുന്നവൻ പറയുന്ന സമാധാനവും മനൊസ്സാക്ഷി കുത്തുന്നു എന്നായിരിക്കും. ദൃഷ്ടാന്തമായി, സ്ത്രീധനം തിരിച്ചുകിട്ടണമെന്നു ഒരു സ്ത്രീ തന്റെ അമ്മായപ്പന്റെ മേൽ കൊടുത്ത സിവിൽ വ്യവഹാരം അന്യായപ്രകാരം വിധിച്ചപ്പോൾ വ്യവഹാരം ജയിച്ചുകിട്ടുന്നതിനു മെത്രാപ്പൊലീത്താ സഹായം ചെയ്കയില്ലന്നുള്ള കാരണത്തുമ്മേൽ തന്റെ സഭയും പള്ളിയും ഉപേക്ഷിച്ചു നവീകരണ കക്ഷിയിൽ അടുത്തകാലത്തു ചേൎന്ന ഒരാളിനെ ഞങ്ങൾ അറിയും. ആ മനുഷ്യന്റെ വീടിനു സമീപമായി അംഗ്ലിയാ പള്ളി ഉണ്ടായിരുന്നെങ്കിൽ അവിടെ ചേരാൻ അപേക്ഷിച്ചേനെ. ഈ മനുഷ്യനും മനൊസാക്ഷി കുത്തിയിട്ടു പോയതായിരിക്കണമെല്ലൊ. തന്റെ ദുർവ്യവഹാരം ജയിക്കുന്നതിനു യാതൊരു സഹായവും ചെയ്യാഞ്ഞു മെത്രാപ്പൊലിത്തായുടെ കീഴിൽ നില്ക്കാൻ മനൊസാക്ഷി അയാളെ സമ്മതിച്ചില്ല. ഈ ദൃഷ്ടാന്തംകൊണ്ടു അന്യസഭയിൽ നില്ക്കുന്ന ഒരുത്തനെ ചേൎക്കുന്നതിനു മേൽപ്പറഞ്ഞ സമാധാനം ന്യായമായിരിക്കയില്ലന്നു കാണാം. ഇതു ഒരു സഭയിൽ സ്കിസം ഉണ്ടാക്കുന്നതിനു സഹായിക്കുന്ന പ്രവൃത്തിയാകുന്നു.

ഡൊക്ടർ ഗിൽ അവർകളുടെ പൎയ്യാലൊചനയ്ക്കു കൊണ്ടുവരേണ്ടതായി വേറെയും വിഷയങ്ങളുണ്ടെങ്കിലും എല്ലാംകൂടെ ഒരുമിച്ചു പറഞ്ഞു അദ്ദെഹത്തെ മുഷിപ്പിക്കരുതെന്നു കരുതി പ്രൊസലൈററിസം ഞങ്ങൾ ആദ്യമായി പ്രസ്താവിച്ചുകൊള്ളുന്നു. ഇതിന്റെ ഫലം കണ്ടതിനുമേൽ മററു കാൎയ്യങ്ങൾ പറഞ്ഞുകൊള്ളാമെന്നു വിചാരിക്കുന്നു. ഗൌരവാവഹമായ ഈ സംഗതിയിൽ ഈ മഹാൻ തക്കതായ നിവാരണം ഉണ്ടാക്കുകയും സുറിയാനി സഭയ്ക്കു മിഷ്യൻ ഏജണ്ടന്മാർ മുഖാന്തരം കഴിഞ്ഞകാലങ്ങളിൽ വരുത്തിയിട്ടുള്ള ദോഷങ്ങൾക്കു പരിഹാരവും മേൽകാലങ്ങളിൽ ഈ വിധങ്ങളായ സംഭവങ്ങൾ നടക്കാതിരിപ്പാനുള്ള നിബന്ധനകളും ഏൎപ്പെടുത്തുകയും ചെയ്യുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. വളരെ നാളായി രസമില്ലാതെയിരിക്കുന്ന സഹോദര സഭകൾ കൎത്താവിന്റെ മഹത്വത്തിനായി അന്യോന്യം സ്നേഹിച്ചിരിക്കുന്നതിനു വല്ല തടസ്സങ്ങളും ഉണ്ടെങ്കിൽ അവയെ ക്രമേണ ഇല്ലാതാക്കണമെന്നുള്ള പരമാൎത്ഥ ഉദ്ദെശത്തുമ്മേൽ ഈ ഉപന്യാസം എഴുതിയിരിക്കുന്നതു കൊണ്ടു ആ ആത്മാവോടു കൂടെ തന്നെ ബിഷോപ്പവർകളും ആലോചിക്കുമെന്നു ഞങ്ങൾ വിശ്വസിക്കയും ഇതിനെ തൎജ്ജമചെയ്തു അദ്ദെഹത്തിന്റെ ദൃഷ്ടിഗോചരമാക്കണമെന്നു അദ്ദെഹത്തിന്റെ സിക്രട്ടെരിയൊടു അപേക്ഷിക്കയും ചെയ്യുന്നു.



## സൂചനകൾ.

ആൎത്താററുപള്ളി വിധിനടത്ത്—ഈ പള്ളിയെസംബന്ധിച്ചുണ്ടായ രാജകീയ വിധി ഈ മാസം ൮-ം ൯-ം തീയതികളിൽ നടത്തി വാങ്ങിയിരിക്കുന്നു. വലിയ തിരുമേനി ഇപ്പൊൾ കുന്നംകുളം പള്ളിയിൽ എഴുന്നെള്ളിതാമസിക്കയും പള്ളിയുടെ പാട്ടക്കുടിശ്ശിക പിരിയ്ക്കു മേൽനടത്തയ്ക്കു കൈക്കാരന്മാരെ നിയമിക്ക മുതലായ ജോലികൾ ചെയ്തുവരികയും ചെയ്യുന്നതായി അറിയുന്നു. തിരുമേനിയെ യഥായോഗ്യം അവിടെയ്ക്കു എഴുന്നെള്ളിക്കുന്നതിനു പള്ളിക്കാർ ചെയ്ത സാഹസം ചില്ലറയല്ലായിരുന്നു. തിരുമേനിയുടെ ഇഷ്ടത്തിനു വിരോധമായി അവർ അസാമാന്യ ആഘോഷ

ങ്ങളും വട്ടംക്രട്ടലുംചെയ്യിരുന്നു. വിധിനടത്തുകയൊ തിരുമനസ്സുകൊണ്ടു എഴുന്നെള്ളുകയൊ ചെയ്താൽ വലിയലഹളയുണ്ടാകുമെന്നു റെസിഡെണ്ടുസായ്പവർകൾക്കു ഹജ്ജി അയച്ചവരെ ആരെയും കന്ദംകുളങ്ങരെ കമ്പോളത്തിൽ കാണ്മാനില്ലായിരുന്നു. പള്ളിവക മേമ്പൂട്ടു തുറപ്പിച്ചതിൽ ഇരുപതുവൎഷത്തിൽ അധികം കാലംമുമ്പു അറയിൽ ഇട്ടതും തൎക്കംകൊണ്ടു തുറന്നെടുക്കാൻ കഴിയാതെപോയതുമായ എണ്ണൂറുപറ നെല്ലു ജീൎണ്ണിച്ചു കിടപ്പുണ്ടായിരുന്നു. പള്ളിവക ജംഗമങ്ങളും വിശേഷാൽ പത്തുറുപ്പാത്തൂക്കത്തിൽ ഒരുസ്വൎണ്ണകട്ടിയും, ഡാക്തർ ബുക്കാനാൻസായ്പ ഈ പള്ളിനടയിൽ വഴിപാടുവെച്ചസ്വൎണ്ണമെഡലും (മുദ്ര) മേമ്പൂട്ടുമുറിയിൽനിന്നു കിട്ടിയിരിക്കുന്നു.

❖ ❖ ❖

ജീവനിക്ഷേപം—ഈ മാസികയുടെ പത്രാധിപർ സുവിശേഷതൎജ്ജമ പരിശോധനയ്ക്കായി കോട്ടയത്തു വന്നുതാമസിക്കുന്നതിനാൽ ഈ മാസത്തിലെ "ജീവനിക്ഷേപം" അച്ചടിച്ചു ഇറക്കുവാൻ കുറച്ചു താമസം വന്നേക്കാമെന്നും അതിൽ വെച്ചു വായനക്കാൎക്കു ഇച്ഛാഭംഗം നേരിടുവാൻ ഇടയാകരുതെന്നും പ്രസിദ്ധപ്പെടുത്തണമെന്നു ഞങ്ങളോടു ആവശ്യപ്പെട്ടിരിക്കുന്നു.

❖ ❖ ❖

"നല്ല അന്തസ്സിൽ ഇരിക്കുന്ന ആളുകൾക്കും മതസത്യങ്ങളിൽ വ്യക്തമായ അറിവില്ലാത്തതുകൊണ്ടു വളരെ ദോഷം കിട്ടുന്നു" എന്നു ഈയിടെ ലണ്ടൻ ബിഷോപ്പ ഒരു പ്രസംഗത്തിൽ പറകയുണ്ടായി. നമ്മുടെ നാട്ടിലും വേദപുസ്തകം കക്ഷത്തിൽ കിടുക്കികൊണ്ടു വരുന്നവൻെറ പിന്നാലെ ഓടിനടക്കയും വിശ്വാസത്തിൽ സ്ഥിരതയില്ലാതെ ഇളകുകയും ചെയ്യുന്നതു ഈ കാരണത്താൽ തന്നെയാണ.

❖ ❖ ❖

അംഗ്ലിയാ ബിഷോപ്പ—തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലുള്ള അംഗ്ലിയാ സഭയ്ക്കു ബിഷോപ്പായി നിയമിക്കപ്പെട്ടിരിക്കുന്ന റൈററ് റെവറണ്ട് ഡാക്തർ സി. എച്ച. ഗിൽ അവർകളും മദാമ്മയും വന്നു ചാൎജ്ജെടുത്തിരിക്കുന്നു. ബിഷൊപ്പവർകൾ സ്ഥലത്തുള്ള സുറിയാനിപള്ളികളും പഴയസിമ്മനാരിയും വന്നു കാണുകയും പഴയസിമ്മനാരിയിൽ ഇപ്പൊൾ താമസിക്കുന്ന നി. വ. ദി. ശ്രീ. മാർ ഈവാനിയോസ് മെത്രാപ്പൊലീത്താ തിരുമേനിയെ ദൎശിക്കയും അടുത്ത ഒരു ദിവസം തിരുമനസ്സുകൊണ്ടു ബിഷൊപ്പവർകളെ ബംഗ്ലാവിൽ ചെന്നു കാണുകയും ചെയ്തിരിക്കുന്നു. സുറിയാനിക്കാരുടെ ചെമ്പുപട്ടയം കാണണമെന്നു അദ്ദേഹം ആഗ്രഹിക്കയാൽ അതുകാണിക്കയുണ്ടായി. സുറിയാനിസഭയുമായി ഐക്യതയിൽ ഇരിക്കണമെന്നു വളരെ ആഗ്രഹമുള്ള ആളാണെന്നു അദ്ദേഹം തൻെറ വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും അറിയിച്ചതുകൂടാതെ കഴിയുന്ന വേഗത്തിൽ വലിയതിരുമേനിയെ കാണ്മാൻ ആഗ്രഹിക്കുന്നതായും പ്രസ്താവിച്ചു.

❖ ❖ ❖

തിരുവിതാംകൂറിലെ അംഗ്ലിയാസഭയുടെ ബിഷൊപ്പിൻെറ സ്ഥാനപ്പേർ ഇതേവരെ എഴുതിവന്നതുപോലെ കൊച്ചി തിരുവിതാംകൂർ സംസ്ഥാനങ്ങളുടെ ബിഷോപ്പെന്നല്ല, കൊച്ചി തിരുവിതാംകൂറിൽ ഇരിക്കുന്ന ബിഷോപ്പ എന്നു മാത്രമെ ആകാവു എന്നു ഒരുലേഖകൻ ഈയിടെ മനോരമയിൽ എഴുതിയിരിക്കുന്നു. മലയാളമിത്രപത്രാധിപർ മിസ്റ്റർ ജോൺ ചാണ്ടി അവർകൾ ഈ ലേഖകൻെറ അഭിപ്രായം ആക്ഷേപിച്ചു ഒരുമറുപടി മനോരമയിൽ പ്രസിദ്ധപ്പെടുത്തി എങ്കിലും ആദ്യലേഖകൻ മിസ്റ്റർചാണ്ടിയുടെ വാദത്തെ രേഖാമൂലവും യുക്തിപൂൎവ്വവും ഖണ്ഡിച്ചിരിക്കുന്നു. കൊച്ചി തിരുവിതാംകൂർ സംസ്ഥാനങ്ങളുടെ ബിഷോപ്പ എന്നുള്ള പേർ മേലധികാരത്തിൽ നിന്നു കൊടുത്തിട്ടുള്ളതല്ലെന്നും താനെ എടുത്തതാണെന്നും തെളിഞ്ഞിട്ടുണ്ടു

ന്യൂയോക്കിൽ ഉള്ള റഷ്യരുടെവക പള്ളിയിൽ വിശുദ്ധ കുർബ്ബാന കണ്ട ഒരു അംഗ്ലിയാ പാദ്രി എഴുതിയിരിക്കുന്ന വിവരണത്തിൽ പൌരസ്ത്യ ക്രിസ്ത്യാനികളുടെ ഇടയിൽ മതസംബന്ധമായ കാൎയ്യങ്ങളിൽ ധനവാനെന്നൊ, ദരിദ്രൻ എന്നൊ, കുടുംബക്കാരൻ എന്നൊ, മാൎഗ്ഗംക്രൂടിയവൻ എന്നൊ, ഈവക വ്യത്യാസങ്ങൾ ഇല്ലന്നു കാണിപ്പാൻ ആ പള്ളിയിൽ വിശുദ്ധ കുർബ്ബാന കൈക്കൊള്ളുന്നതില്ലാ. ശിശ്രൂഷയുടെ അവസാനത്തിൽ കൈമുത്തുന്നതിലും കുലഹീനന്മാരും കുലീനന്മാരും ദരിദ്രന്മാരും ധനവാന്മാരും സമ്മിശ്രമായി പട്ടക്കാരന്റെ അടുക്കൽ ചെന്നതായി പറഞ്ഞേച്ച പാശ്ചാത്യന്മാരുടെ നടപടിയെ ഇപ്രകാരം ആക്ഷേപിക്കുന്നു. "സ്വാതന്ത്ര്യവും പരിഷ്കാരവും സഹോദരത്വവും കാൎയ്യമായിപറയുന്ന പാശ്ചാത്യരായ നമ്മുടെ ഇടയിൽ വിശുദ്ധ കുർബ്ബാന കൈക്കൊള്ളുന്നതിൽ ക്രൂടി സാമ്യഭാവത്തെ ശോഭിച്ച കാണാത്തപള്ളി ഉണ്ടൊ-എന്നു സംശയമാകുന്നു" ദിവ്യാരാധനയെന്നു ഖണ്ഡിച്ചടത്തോളം പൌരസ്ത്യക്രിസ്ത്യാനികളെക്കുറിച്ച പറഞ്ഞ ഈ പ്രശംസക്കു സുറിയാനിക്കാരും അൎഹന്മാരാകുന്നു.

❖ ❖ ❖

ഒരുലേഖകൻ എഴുതിയിരിക്കുന്നതു:—നമ്മുടെ പള്ളികളിൽ കല്യാണങ്ങൾക്കു ദേശക്കുറി എഴുതുന്നതിൽ പല സ്ഥലങ്ങളിലുമുള്ള സമ്പ്രദായഭേദംകൊണ്ടുണ്ടാകുന്ന ഒരു ബുദ്ധിമുട്ടു ഈയിടെ ഞങ്ങൾ അനുഭവിച്ചിരിക്കുന്നു. മല്ലപ്പള്ളിപള്ളിയിൽനിന്നു മുറയുള്ളകുറിയോടുക്രൂടി ഒരുകല്യാണം ഈയിടെ വാകത്താനത്തു പള്ളിയിൽ വന്നിരുന്നു. വാകത്താനത്തു പള്ളിയിലെ കൈയ്ക്കാരന്മാർ കുറിയ്ക്കു പല കുററങ്ങൾ പറഞ്ഞു കല്യണത്തിനു തടസ്സം പുറപ്പെടുവിച്ചു. കുറിയുടെ വാചകത്തിൽ അവ്യയങ്ങളും പ്രത്യയങ്ങളും പ്രയോഗിച്ചതു ശരിയായിട്ടില്ലന്നുചിലരും, മലയാം തീയ്യതി വച്ചതുകൊണ്ടു സംശയിക്കണമെന്നു വേറെചിലരും, വികാരിയച്ചന്റെ ഒപ്പുതന്നെയാണൊ എന്നു സംശയിക്കുന്നതായി മററുചിലരും, കുറിയിൽ മുദ്ര ഇല്ലന്നുചിലരും ഇങ്ങനെ പലവിധത്തിൽ തകൎക്കംതുടങ്ങി. ഈ വികാരിയച്ചന്റെ കുറി ഇതിനുമുമ്പു പല സന്ദൎഭങ്ങളിൽ വാകത്താനത്തു പള്ളിയിൽവന്നിട്ടുള്ളതിനാൽ അവയെ എടുത്തു ക്രൂട്ടിനോക്കണമെന്നു പറഞ്ഞിട്ടു ആൎക്കും കേൾക്കാൻ ഭാവമില്ല. വല്ലവിധവും കല്യാണം നടക്കട്ടെ എന്നുകരുതിപസാരത്തിന്റെസംഖ്യയ്ക്കു പണയംകൊടുത്തു പള്ളിക്കാരെ സമ്മതിപ്പിച്ചു എന്നുപറഞ്ഞാൽ കഴിഞ്ഞല്ലൊ. ഇങ്ങനെ ഒരുവിധത്തിൽവിവാഹക്രുദാശ കഴിഞ്ഞു കെട്ടികയറുന്നവീട്ടിൽ എത്തിയപ്പോൾ പടപേടിച്ചു പനങ്ങാട്ടുചെന്നപ്പോൾ പന്തവും കൊളുത്തി പടയെന്നവിധത്തിലായിരുന്നു. അവിടെ ഒരുപ്രമാണി ചെന്നു വിരുന്നുകാരെ അസഭ്യംപറഞ്ഞുതുടങ്ങിയതിനാൽ വെററില പാക്കുപോലും വാങ്ങാതെ വിരുന്നുകാർ മടങ്ങി അൎദ്ധരാത്രിയിൽ മല്ലപ്പള്ളിൽ ചെന്നു പശിദാഹങ്ങൾ തീൎക്കേണ്ടിവന്നു. വല്ലപള്ളിയിലും വല്ലഅച്ചനും പസാരം അപഹരിക്കയൊമററൊ ചെയ്യുതിനു ആ പള്ളിക്കാർ കുറിയിൽ മുദ്രവയ്ക്കണമെന്നൊ ഇന്നവിധത്തിൽ ഇന്നാരെല്ലാം ഒപ്പിടണമെന്നൊ വല്ല നവീന ഏൎപ്പാടും ചെയ്യുട്ടുണ്ടെങ്കിൽ മററുപള്ളിക്കാർ ഇവരുടെ സമ്പ്രദായം അനുകരിക്കണമെന്നും അതുപോലെ ചെയ്യില്ലെങ്കിൽ കുറിപിടിക്കയില്ലന്നും ശാഠ്യംതുടങ്ങിയാൽ വിഷമമാണ. അതിനാൽ ദേശകുറികൾ ഒരെമാതൃകയിൽ ഇരിക്കാൻ തക്കവണ്ണം മേലാവിൽ നിന്നും ഏൎപ്പാടു ചെയ്യണമെന്നു ഓൎപ്പിച്ചുകൊള്ളുന്നു.

❖ ❖ ❖

സൺഡേസ്കൂൾ സമ്മാനദാനം—കുടംപേരൂർ സൺഡേസ്കൂളിന്റെ ൭-ാമത്തെ വാൎഷികയോഗവും സമ്മാനദാനവും പോയ തുലാം ൨൧-ാംനു ഹരിപ്പാട്ടു മുൻസിപ്പുകോടതി വക്കീൽ മിസ്റ്റർ ആലക്കുണ്ടർ അവർകളുടെ അഗ്രാസനാധിപത്യത്തിൽ ഭംഗിയായി നടത്തിയിരിക്കുന്നു. സൺഡേസ്കൂളിനെ പ്രോത്സാഹിപ്പിക്കുന്ന പല പ്രസംഗങ്ങളും നടന്നശേഷം സുവിശേഷസംഘത്താൽ നടത്തപ്പെട്ട പൊതു പരിക്ഷയിൽ സംസ്ഥാനം ഒട്ടുക്കു ൪-ാം ക്ലാസിൽ ഒന്നാമനായി ജയിച്ച യോഹന്നാനും ശേഷം വിജയികൾക്കും ചെന്നിത്തല പള്ളിയോഗത്തിൽനിന്നും വികാരി ബ: കൊററാത്തുവിള അച്ചന്റെ ഉത്സാഹത്താൽ പ്രത്യേക സമ്മാനങ്ങളും ശേഷമുള്ള ക്ലാസുകളിലേക്കു പതിവുള്ള സമ്മാനങ്ങളും കൊടുത്തു യോഗം പിരിഞ്ഞു.